# വാക്കറിവ്

പുസ്തകം 3 • ലക്കം 1 • 2009 ഏപ്രിൽ-ജൂലൈ

# വാക്കറിവ്

**മാസിക**

2009 ഏപ്രിൽ–ജൂലൈ

പുസ്തകം 3 ലക്കം 1

പത്രാധിപർ

മനോജ്

വിലാസം

വാക്കറിവ് മാസിക, 'ഗയ',
പോസ്റ്റാഫീസിനു സമീപം,
കൊല്ലങ്കോട്- 678 506, പാലക്കാട് ജില്ല.
ഫോൺ : 04923- 264331, 9446638940

ഡി.ടി.പി. & പ്രിന്റിങ്ങ്

എസ്.പി.കെ. പ്രിന്റേഴ്സ്, കൊല്ലങ്കോട്.


## ഉള്ളടക്കം

ആമുഖലേഖനം/പഠനം - സിനിമ

# മതബോധനത്തിന്റെ ദൃശ്യശാസ്ത്രം

മനോജ്

ഇന്ത്യൻ നാഗരിക ജീവിതം കൊളോണിയൽ സംസ്കാരത്തിന്റെ പൊങ്ങച്ചങ്ങളിലും ഉപഭോഗ തൃഷ്ണകളിലും തീവ്രമായി അകപ്പെട്ടിരിക്കുന്നു. നാഗരികത സമ്പൂർണ്ണമായും സ്വാർത്ഥതയായിത്തീർന്നതോടെ ബന്ധങ്ങളുടേയും ഉത്തരവാദിത്തങ്ങളുടേയും വിച്ഛേദമാണ് സംഭവിച്ചത്. വ്യക്തികളുടെ സ്വകാര്യ അനുഭൂതികൾ പോലും നിലനില്പിന്റെ ന്യായങ്ങളോടെ വിൽപനച്ചരക്കുകളായി. നഗരങ്ങളേയും നാഗരികതയേയും കേന്ദ്രീകരിച്ച കച്ചവടസിനിമയുടെ വിശുദ്ധ സങ്കൽപങ്ങളെക്കുറിച്ച് നമുക്ക് പിന്നീട് ചർച്ച ചെയ്യാം.

നഗരത്തിലെ പുത്തൻ തലമുറയ്ക്ക് ഗ്രാമം പറഞ്ഞു പതിഞ്ഞ വിശുദ്ധിയുടെ സങ്കേതമാകുമ്പോൾ നാടുവിട്ടവർക്ക് ഗ്രാമം വൈയക്തികമായ അനുഭൂതിയാണ്. ഫ്യൂഡൽ ഘടനയുടെ മതബോധങ്ങളുള്ള നാഗരികന് ഗ്രാമസങ്കൽപങ്ങൾ പൈതൃക ഭൂമിയിലേക്കുള്ള മടക്കയാത്രയാണ്. പതിറ്റാണ്ടുകളുടെ പഴമയാണ് ഗ്രാമസങ്കൽപത്തിന്റെ പരിസരം പ്രേക്ഷകന് നൽകുന്നത്. വിശ്വാസങ്ങളെ ധ്വംസിക്കാതെ രക്ഷിക്കുന്ന ഓരോ ഇന്ത്യൻ പ്രേക്ഷകനും സ്ഥലകാലങ്ങളില്ലാത്ത പ്രതീക്ഷകളിലേക്ക് മനോവ്യാപാരങ്ങളെ കൃതജ്ഞതയോടെ സമർപ്പിക്കുന്നു. എങ്കിലും അവന് രക്ഷാകവചങ്ങളുണ്ട്. എല്ലാം വിധിനിശ്ചയങ്ങളും സഞ്ചിതകർമ്മങ്ങളും ജന്മാന്തരങ്ങളും ആകുമ്പോൾ അവതാരസങ്കൽപവും രക്ഷകസങ്കൽപവും പ്രേക്ഷകനെ കൈപിടിച്ച് ഉയർത്തുക തന്നെ ചെയ്യും. അവന്റെ രക്ഷാമണ്ഡലം പരിസരബോധവും പ്രതികരണങ്ങളുമില്ലാത്ത ശ്മശാന പരിസരമാണെന്നു മാത്രം.

## ചരിത്ര സ്പർശമില്ലാത്ത വിശകലനങ്ങൾ

കച്ചവടസിനിമയുടെ വക്താക്കളും പ്രയോക്താക്കളും ഒരിക്കലും വിപണന ഘടകങ്ങളെ വസ്തുനിഷ്ഠമായി തിരിച്ചറിയുന്നില്ല. വില്പന സാദ്ധ്യതകളുടെ വർദ്ധനയെ മുൻകണ്ട് ഭാഗ്യാന്വേഷണം നടത്തുന്ന അവർ യാന്ത്രികമായി ചരക്കുകളെ ഉൽപാദിപ്പിക്കുകയാണ്. അതിഭാവുകത്വത്തിന്റെ വൈകാരികതയും ദൈവീക സന്നിധാനവും അങ്ങനെ പകർപ്പുകളായി

നിരന്തരം ആവർത്തിക്കുന്നു. പഴമ്പുരാണങ്ങൾ വരിപ്പണത്തിന്റെ സാമൂഹിക ഖനി നിക്ഷേപമായി തീരുമ്പോൾ വിശുദ്ധസങ്കൽപ്പങ്ങൾ വ്യക്തികളുടെ ആന്തരിക അനുഭൂതിയായി വീണ്ടും വീണ്ടും തിയ്യേറ്ററുകളിൽ എത്തുന്നു. സ്ഥലകാലങ്ങളും വേഷവിധാനങ്ങളും മാറുമെങ്കിലും പല കാഴ്ചകളും ആവർത്തനപ്രയോഗങ്ങൾ തന്നെയാണ്.

മതബോധനത്തിന്റെയും രക്ഷക അവതാരസങ്കൽത്തിന്റെയും വിശുദ്ധസങ്കൽപത്തിന്റെയും കോട്ടയിൽ അകപ്പെട്ട ഭൂരിപക്ഷം ഇന്ത്യൻ പ്രേക്ഷകനും മോചനമില്ലാതെ വട്ടം ചുറ്റുകയാണ്. അതിന് ഉത്തരവാദി പ്രേക്ഷകന്റെ മനോഭാവങ്ങളാണ്. കച്ചവട സിനിമ പ്രേക്ഷകന്റെ താൽപര്യങ്ങളേയും പ്രതീക്ഷകളേയുമാണ് പൂർത്തിയാക്കുന്നത്. ചരക്കുകളെ ഉൽപാദിപ്പിച്ച് പ്രേക്ഷകനെ അടിച്ചേൽപിക്കുകയല്ല ചെയ്യുന്നത്.

## മതനിഷ്ഠമായ വിശുദ്ധ സങ്കൽപം (പ്രണയം)

വിജയിച്ച പല സിനിമകളുടേയും പ്രമേയം വിശുദ്ധ സങ്കൽപത്തിൽ കേന്ദ്രീകരിച്ച മതനിഷ്ഠമായ പ്രണയ സങ്കൽപ്പമാണ്. നല്ലവനായ നായകൻ സ്നേഹതീവ്രതകൊണ്ട് ആത്മഹത്യചെയ്ത ഭാര്യയെ ഓർമ്മിച്ച് സ്വയം പീഢിപ്പിച്ച് ജീവിതം തുടരുന്നു. ഭാര്യയുടെ ഓർമ്മയുമായി ഇഞ്ചിഞ്ചായി മരിച്ചു ജീവിക്കുന്ന അയാൾ മറ്റൊരു സ്ത്രീയെ സ്നേഹിക്കാനും ലാളിക്കാനും അശക്തനാണ്. അവസാനം അകാലത്തിൽ മരിക്കുന്ന അയാൾ സ്വർഗ്ഗസ്തയായ ഭാര്യയുടെ അടുത്തെത്തുന്നു. കച്ചവടസിനിമയുടെ ചേരുവകൾ ഇത്തരം കഥകൾ പലതവണ ആവർത്തിക്കപ്പെടുന്നു.

വൈയക്തിക, വൈവാഹിക ബന്ധങ്ങളിലെ വിശുദ്ധ സങ്കൽപങ്ങളേയും മതബോധത്തേയും ഉൾക്കൊണ്ട ഇന്ത്യൻ പ്രേക്ഷകൻ സ്വയം പാലിക്കാത്ത ആത്മശുദ്ധിയെയാണ് ദൃശ്യങ്ങളിൽ നിന്ന് കണ്ടെടുത്തത്. പ്രണയ വിശുദ്ധിയുള്ള സിനിമ അവസരവാദിയായ ഇന്ത്യൻ പ്രേക്ഷകന്റെ പലായന ബോധത്തെ നിലനിർത്തുകയും അവന്റെ മനസ്സിലെ മൂല്യനിക്ഷേപങ്ങളെ സംതൃപ്തിപ്പെടുത്തുകയും ചെയ്തു.

വമ്പിച്ച സാമ്പത്തിക ലാഭമുണ്ടാക്കിയ സിനിമയുടെ നിർമ്മാതാക്കൾ വീണ്ടും നിർമ്മിച്ച പല ചലച്ചിത്രങ്ങളേയും ഭൂരിപക്ഷം പ്രേക്ഷകരും നിരാകരിക്കുകയാണുണ്ടായത്. വിശുദ്ധ സങ്കൽപങ്ങളുടേയും രക്ഷക അവതാര സങ്കൽപങ്ങളുടേയും താത്വിക ദാർശനിക തലങ്ങളെ കച്ചവട സിനിമാക്കാർ ഒരിക്കലും തിരിച്ചറിയുന്നില്ല. അറിയുന്നുവെങ്കിൽ അവരുടെ എല്ലാ സിനിമകളും കാഴ്ചക്കാരെ വശീകരിക്കുന്നതായിരിക്കും.

വിശുദ്ധ സങ്കൽപങ്ങൾ ഇല്ലാത്തതുകൊണ്ട് പ്രേക്ഷകർ പുറന്തള്ളിയ ഒരു കച്ചവട സിനിമയെ പരിശോധിക്കുന്നത് കൂടുതൽ ഗുണകരമായിരിക്കും. മതബോധത്തോടെയാണ് സിനിമ ആരംഭിക്കുന്നത്. ദൈവകോപം കൊണ്ട് ഭ്രാന്തന്മാരാകാൻ വിധിക്കപ്പെട്ടവരാണ് കുടുംബത്തിലെ മൂത്ത ആണുങ്ങൾ. വിവാഹിതനായി സ്വാസ്ഥ്യജീവിതം നയിക്കുന്ന നായകൻ. അമ്മാവൻ മരിക്കുന്നതോടെ ദൈവത്തിന്റെ ശാപം അയാളിലേക്കാണ് എത്തേണ്ടത്. സത്യത്തിൽ അയാൾക്ക് ഭ്രാന്തുണ്ടായിരുന്നില്ല.

അയാളുടെ അംഗചലനങ്ങളെപ്പോലും ഭ്രാന്തന്റെ ക്രമരഹിതമായ പെരുമാറ്റങ്ങളായി കാണുന്നതോടെ സ്വാഭാവികമായും പ്രക്ഷുബ്ധനായ അയാളെ സമൂഹവും സാമ്പ്രദായികതയും ചങ്ങലയിൽ തളയ്ക്കുന്നു. ഭാര്യയും അനുജനും അയാളെ ഭ്രാന്തനായി കണ്ടുതുടങ്ങുന്നു. മകനെ വിഷം കൊടുത്ത് കൊല്ലുന്ന അമ്മ ആത്മഹത്യ ചെയ്യുകയുമാണ്.

അന്ധവിശ്വാസം ഉണ്ടാക്കിയ ജീവിത ദുരന്തത്തെ ദൃശ്യവത്കരിച്ച ഈ സിനിമയിൽ വിശുദ്ധ സങ്കൽപങ്ങളുടെ സാന്നിദ്ധ്യം ഇല്ല. അവസ്ഥയോട് പ്രതികരിക്കാതെ പിന്മാറിയ പ്രേക്ഷകൻ യാഥാർത്ഥ്യ ജീവിതത്തിന്റെ ദൃശ്യങ്ങളെയാണ് അഭിമുഖീകരിക്കുന്നത്. പരിസരബോധത്തെ അവഗണിക്കുന്ന പ്രേക്ഷകൻ മനസ്സിന്റെ ബോധപരിധിക്കപ്പുറത്തുള്ള പ്രത്യാശകളുടെ പൂർത്തീകരണത്തെയാണ് സിനിമയിൽ ആഗ്രഹിക്കുന്നത്. മതബോധങ്ങളും വിശുദ്ധസങ്കൽപങ്ങളും അവന്റെ പ്രാകൃതമായ പരിസരത്തെ നിലനിർത്തുന്ന അധമശക്തികളാണ്. തിയ്യേറ്ററുകളിൽ പരാജയപ്പെട്ട മേൽപറഞ്ഞ സിനിമയെ നമുക്കൊന്ന് മാറ്റിപ്പണിയാം. പ്രമേയത്തെ രക്ഷകസങ്കൽപവുമായി ബന്ധിപ്പിച്ചാൽ അമിതലാഭം ഉണ്ടാക്കാവുന്ന സിനിമയെ നിർമ്മിക്കാവുന്നതാണ്. ദൈവശാപം കാരണമാവുമ്പോൾ ദൈവം തന്നെയാണ് രക്ഷകനായി എത്തേണ്ടത്. വിശുദ്ധയായ ഭാര്യയുടെ ഭക്തിതീവ്രത കണ്ട് മനസ്സലിയുന്ന ദൈവം അവളുടെ ഭർത്താവിനേയും കുടുംബത്തേയും അത്യാപത്തിൽ നിന്നും നേരിട്ടോ അല്ലാതെയോ രക്ഷിക്കേണ്ടതാണ്. വ്യക്തികളുടെ ജീവിത പരിസരത്തിന് ചെറിയ മാറ്റങ്ങൾ ഉണ്ടെങ്കിലും ഈ സിനിമയുടെ ഭാവതലം രക്ഷകസങ്കൽപത്തിന്റെയാണ്.

വിജയിച്ചവയും പരാജയപ്പെട്ടവയുമായ കച്ചവട സിനിമകൾ പ്രേക്ഷകന്റെ മനോനിലയെ അറിഞ്ഞ് ഉണ്ടാക്കിയവ അല്ല. ചേരുവകളുടെ ആകസ്മികതയാണ്, പലപ്പോഴും പഴയ സിനിമകളുടെ അപഹരണമാണ്, കച്ചവട സിനിമകളുടെ വിജയരഹസ്യം. ദിശയറിയാതെ വല വീശുന്നവർക്കും സ്വാഭാവികമായും വൻ ഇരകളെ ലഭിക്കാറുണ്ടല്ലോ.

## മതബോധനത്തിന്റെ പാതിവ്രത്യം

വമ്പിച്ച ലാഭമുണ്ടാക്കിയ കച്ചവട സിനിമയുടേയും അതെ സംവിധായകന്റെ പരാജയപ്പെട്ട ചിത്രത്തേയും പഠന വിധേയമാക്കുന്നത് ഇന്ത്യൻ പ്രേക്ഷകന്റെ മതബോധനത്തേയും വിശുദ്ധസങ്കൽപങ്ങളേയും കൂടുതൽ മനസ്സിലാക്കാൻ സഹായിക്കും.

വിഭാര്യനും ഒരു കുട്ടിയുടെ അച്ഛനുമായ നായകന്റെ ജീവിതത്തിലേക്ക് നിർബന്ധത്തോടെ നായിക കടന്നുവരുന്നു. വിശുദ്ധമായ അവളുടെ പ്രേമം എന്തും സഹിക്കാൻ തയ്യാറാവുകയാണ്. അവളുടെ നിർബന്ധപ്രകാരം കെട്ടിയ താലിയെ അയാൾക്ക് വലിച്ചെറിയാൻ കഴിയുന്നില്ല. ഹൈന്ദവമത ചിഹ്നപ്രത്യയങ്ങളുടെ ബിംബകൽപനകളെ നാം എപ്പോഴും മതബോധത്തോടെയാണ് സമീപിക്കേണ്ടത്. വിശ്വാസത്തിന്റെ വിശുദ്ധിയും താലിയുടെ മഹത്വവും ത്യാഗവിശുദ്ധിയാർന്ന പ്രേമവും അവളുടെ

ജീവിതത്തെ സുഖസമൃദ്ധമാക്കുന്നതോടെ കച്ചവടക്കാരന്റെ ലാഭകണ്ണുകൾ സംതൃപ്തമാകുന്നു. മതബോധനത്തിന്റെ വിശുദ്ധിയും ത്യാഗസങ്കൽപ ത്തിന്റെ വിശുദ്ധിയും, വിശുദ്ധ പ്രേമസങ്കൽപവും ചേർന്നതാണ് ഈ സിനിമയുടെ പ്രമേയം. സംവിധായകൻ ആദ്യത്തെ സിനിമയിൽ പ്രേക്ഷ കന്റെ മതബോധത്തേയും വിശുദ്ധ സങ്കൽപത്തേയും അറിയാതെ ചേരുവ കൾ ഒരുക്കുകയാണ്. രണ്ടാമത്തെ ചിത്രത്തിന്റെ പരാജയം വിജയരഹസ്യം അറിയാത്ത സംവിധായകനെ വെളിപ്പെടുത്തുന്നു. എന്നോ നാടുവിട്ടു പോയ മുറച്ചെറുക്കനുവേണ്ടി കാത്തിരിക്കുന്ന നായിക. അവളുടെ പ്രിയപ്പെട്ടവന്റെ മരണക്കിടക്കയിൽ നിന്ന് അയാളുടെ അന്ത്യാഭിലാഷങ്ങളെ നിറവേറ്റാൻ വേണ്ടി നാട്ടിൽ എത്തുന്ന സുഹൃത്ത്. നാട്ടിൽ എത്തിയ അയാൾക്ക് മരിച്ച സുഹൃത്തിന്റെ ഭാഗം അഭിനയിക്കേണ്ടിവരുന്നു. അതോടെ സുഹൃത്ത് നായികയുടെ കാമുകനാകുന്നു. വിവാഹത്തിനു തയ്യാറായ അവൾ ആൾമാറാട്ടത്തിന്റെ കഥ അറിയുന്നതോടെ സുഹൃത്തിനെ പുറന്തള്ളി കല്ല്യാണമണ്ഡപത്തിൽ നിന്ന് ഇറങ്ങി നട ക്കുന്നു. പകരക്കാരനാണെങ്കിലും അയാൾ നായികയെ പ്രേമിച്ചിരുന്നു. നിരാശനായ അയാൾ നായിക തന്നെ സ്വീകരിക്കുമെന്ന വിശ്വാസത്തോടെ മടങ്ങിപ്പോവുകയാണ്. പിന്നീട് നായകൻ മടങ്ങിവരുമ്പോൾ ഉന്മാദിനിയായ നായിക അയാളെ കാത്തിരിക്കുന്ന കാഴ്ചയാണ് നാം കാണുന്നത്.

ഇത് ജീവിതത്തിന്റെ വാസ്തവികതയുടെ ചിത്രീകരണമാകാം. പരിസരബോധത്തിൽ നിന്ന് പിന്മാറി പ്രത്യാശകളെ സിനിമയിൽ അനുഭവിക്കുന്ന ഇന്ത്യൻ പ്രേക്ഷകൻ വാസ്തവികതയെ സ്വീകരിക്കാൻ തയ്യാറല്ല. വിശുദ്ധ സങ്കൽപത്തിന്റെ അഭാവമാണ് ഈ സിനിമയെ പരാജയ മാക്കുന്നത്. പ്രേമവിശുദ്ധിയുടെ ഘടനാസംവിധാനം കൊണ്ട് വിജയിക്കാ വുന്ന സിനിമ ദയനീയ പരാജയത്തെ ഏറ്റുവാങ്ങേണ്ടിവന്നു.

വിശുദ്ധ സങ്കൽപങ്ങൾ കച്ചവട സിനിമയുടെ വിപണന സാദ്ധ്യത കളെ വർദ്ധിപ്പിക്കുന്നുണ്ടെങ്കിലും അവതാരസങ്കൽപങ്ങളുടെ അഭാവ ത്തിൽ നഷ്ടകച്ചവടമായ മതബോധന സിനിമകളുമുണ്ട്. സന്യാസി വര്യന്മാരെ കേന്ദ്രീകരിച്ച പല സിനിമകളും മതബോധനമാണ് നടത്തുന്നതെ ങ്കിലും പ്രേക്ഷകൻ അവയെ നിരസിക്കുന്നു. മതബോധനത്തിന്റെ പ്രബോധ നങ്ങൾ വഹിക്കുന്ന ചിത്രമാണെങ്കിലും സാധാരണക്കാരന്റെ അനുഭവ ങ്ങളുള്ള ഒരാൾ ആദ്ധ്യാത്മിക ആചാര്യനായിത്തീർന്ന ജീവിതമാണ് വിവരിക്കുക. പല ആചാര്യന്മാരും ജീവിച്ചു പിരിഞ്ഞ അവതാരപുരുഷ നായി ഇന്നും മതനിഷ്ട മനസ്സുകളിൽ നിലനിൽക്കുന്നു. വാസ്തവികതയി ലൂന്നിയ ദൃശ്യങ്ങൾ ഇന്ത്യൻ പ്രേക്ഷകന്റെ അവതാരസങ്കൽപത്തെ നിരസിച്ചു. ദൈവകൽപനയനുസരിച്ച് ആചാര്യസ്വാമികൾ ജനിക്കുകയും അവതാരലക്ഷ്യങ്ങൾ നടപ്പിലാക്കുകയും ചെയ്തിരുന്നുവെങ്കിൽ ഇത്തരം ചലച്ചിത്രങ്ങൾ കച്ചവട സിനിമയുടെ മുൻപന്തിയിൽ എത്തുമായിരുന്നു. ആദ്യരംഗങ്ങളിൽ അജ്ഞാനികളായ മനുഷ്യരുടെ ദുരിതങ്ങളും പിന്നീട് അവതാരലക്ഷ്യങ്ങൾ പൂർത്തിയാക്കിയ ദൈവത്തിന്റെ നിശ്ചയങ്ങളും

അവസാനം ആചാര്യന്റെ സ്വർഗ്ഗപ്രാപ്തിയും ചിത്രീകരിക്കാൻ പലർക്കും കഴിഞ്ഞില്ല. കച്ചവട സിനിമയുടെ സങ്കലന നിയമങ്ങൾ നിർമ്മാതക്കൾക്ക് അറിയാത്ത നിഗൂഢതയാണ്.

അവതാര രക്ഷക സങ്കൽപത്തെക്കുറിച്ചും വിശുദ്ധ സങ്കൽപത്തെക്കുറിച്ചും മാതൃകകളോടേയും അല്ലാതേയും നമുക്ക് വേണ്ടുവോളം ചർച്ച ചെയ്യാൻ കഴിയും. വിശകലനത്തിന്റെ അവസാനം നമുക്ക് കണ്ടെത്താൻ കഴിയുക, ജന്തുസഹജമായ പ്രതികരണശേഷി പോലും ഇല്ലാത്ത സ്വന്തം ദുരിതവിധി നിശ്ചയിക്കുന്ന പ്രേക്ഷകനെയാണ്. മതബോധനത്തിന്റെ ദുശ്ശാഠ്യങ്ങളും അധീശത്വവർഗ്ഗത്തിന്റെ താൽപര്യങ്ങളും ഭരണകൂടത്തിന്റെ ദണ്ഡനീതിയും ഇന്ത്യൻ പ്രേക്ഷകനെ പലായനബോധമുണർത്തുന്ന സാഫല്യകാഴ്ചകളിൽ തളച്ചുകെട്ടുകയാണ്.

നായികയുടെ മാംസളതയിലും പാട്ടിന്റെ വശ്യതയിലും വിപണന തന്ത്രം കണ്ടെത്തിയ മഹാപണ്ഡിതന്മാരുടെ സമീപനങ്ങളിൽ നിന്ന് വ്യത്യസ്തമായി നമുക്ക് വമ്പിച്ച ലാഭമുണ്ടാക്കിയ മറ്റൊരു സിനിമയെ സമീപിക്കാം. തമിഴകവും കേരളവും ഈ സിനിമയെ ഹാർദ്ദവമായി സ്വീകരിച്ചു. ഇന്ത്യൻ പ്രേക്ഷകനെ നയിക്കുന്ന മതബോധനത്തിന്റെ ഗാഢാശ്ലേഷത്തേയും വിശുദ്ധ സങ്കൽപത്തിന്റെ അധീശത്വത്തേയും നാം തിരിച്ചറിയുക തന്നെ വേണം. പ്രബുദ്ധരായ മലയാളികളും മതബോധനത്തിന്റെ ശാഠ്യങ്ങളിൽ നിന്നും പലായനബോധം ഉയർത്തുന്ന വ്യാമോഹങ്ങളിൽ നിന്നും മോചിതരല്ലെന്ന സത്യത്തെയാണ് ഈ സിനിമ പ്രഖ്യാപിക്കുന്നത്. രക്ഷക അവതാരകഥകൾ നിറഞ്ഞ 'ദൈവ' സിനിമകളേയും പ്രബുദ്ധ കേരളത്തിലെ കാണികൾ വമ്പിച്ച തിരക്കോടെ സ്വീകരിക്കുന്നുമുണ്ട്.

മതബോധനത്തിന്റെ നിലപാടുകൾ ബിംബകൽപനകളെ അതിശക്തമായി ഉപയോഗിക്കാറുണ്ടെന്ന് മുമ്പ് സൂചിപ്പിച്ചുവല്ലോ. താലിയും മറ്റും മതനിഷ്ഠസൂചകമാകുന്നതുപോലെ വിധിയുടേയും ജന്മാന്തരങ്ങളുടേയും പിൻബലമുള്ള ജ്യോതിഷവും അധീശത്വവർഗ്ഗത്തിന്റെ ധൈഷണിക ആയുധമാണ്. നായികയുടെ വിധിഫലത്തെ ആരംഭത്തിൽ തന്നെ പ്രഖ്യാപിക്കുന്ന ഈ ചിത്രത്തിൽ പിന്നീട് താലിയുടെ വിശുദ്ധിക്കുവേണ്ടിയുള്ള ആത്മ സമർപ്പണമാണ് നടക്കുന്നത്. വിശുദ്ധ സങ്കൽപത്തിൽ ക്രമപ്പെടുത്തിയ പ്രേമത്തിന്റേയും മതബോധനത്തിന്റേയും വിധിരൂപങ്ങളുടേയും പരിപൂർണ്ണതയെ നായികയിൽ നമുക്ക് കാണാം. വൈയക്തിക വിശുദ്ധി സൂക്ഷിക്കുന്ന നായകനാകട്ടെ വിധവയായ അമ്മയുടെ ഗാർഹിക ത്യാഗസങ്കൽപങ്ങൾ രൂപകൽപന ചെയ്ത നല്ല മകനാണ്. മതബോധനത്തിന്റെ അനുബന്ധചിന്തയായ നന്മയുടെ വിജയവും വിശുദ്ധസങ്കൽപത്തിൽ ചിട്ടപ്പെടുത്തിയ പ്രേമത്തിന്റെ സാഫല്യവുമാണ് ഈ സിനിമയുടെ മറ്റൊരു രഹസ്യം. വൈയക്തിക വിശുദ്ധതലങ്ങളും മതബോധനങ്ങളും കച്ചവട സിനിമയെ എപ്പോഴും വൻ വിജയമാക്കാറുണ്ട്. കിരാത പ്രതിച്ഛായകളെ കൂടുതൽ നിഷ്ഠുരമാക്കുകയും വിശുദ്ധസങ്കൽപങ്ങളെ

അതിഭാവുകത്വമാക്കുകയും ചെയ്യുന്ന കച്ചവട സിനിമ ഇന്ത്യൻ പ്രേക്ഷക ന്റെ മതബോധനത്തേയും പലായനബോധത്തേയും കൂടുതൽ ശക്തമാക്കു കയും അവന്റെ ജീവിതത്തെ നിസ്സഹായമാക്കുകയും ചെയ്യുന്നു.

ഇന്ത്യൻ പ്രേക്ഷകനെ ആകർഷിച്ച എല്ലാ സിനിമകളുടേയും രഹസ്യം വിശുദ്ധസങ്കൽപങ്ങളും അവതാരരക്ഷക സങ്കൽപങ്ങളുമാണ്. നാഗരിക മനസ്സുകളിൽ കച്ചവട സിനിമയുടെ തലങ്ങൾ വ്യത്യസ്തമായ പ്രതികരണങ്ങളും സ്വാധീനങ്ങളും ഉണ്ടാക്കുന്നു. നാഗരിക സിനിമകളുടെ ദിവ്യാനുഭൂതിയെക്കുറിച്ചും അവ സൃഷ്ടിക്കുന്ന പ്രത്യാഘാത പരിണിതി കളെക്കുറിച്ചും നമുക്ക് പിന്നീട് ചർച്ചചെയ്യാം.

## ക്രിയാംശ സിനിമകളുടെ ദുരന്തകാഴ്ചകൾ

ധൈഷണികമേന്മയും കലാത്മകതയും ഇല്ലാത്ത പ്രദർശനവിജയം മാത്രം ലക്ഷ്യമാക്കിയ കച്ചവട സിനിമകളെക്കുറിച്ചാണ് നാമിതുവരെ ചർച്ച ചെയ്തത്. അധീശത്വവർഗ്ഗത്തിന്റേയും ഭരണകൂടത്തിന്റേയും അധികാര ത്തിന് കീഴടങ്ങിയ ജനസഞ്ചയത്തിന്റെ പരിസരബോധത്തിൽ നിന്നുള്ള പിന്മാറ്റത്തേയും അവന് ജീവിതത്തിൽ പ്രാപിക്കാൻ കഴിയാത്ത വിശുദ്ധി യേയും നമുക്ക് കണ്ടെത്താൻ കഴിഞ്ഞു. ഓരോ ഇന്ത്യൻ പ്രേക്ഷകനും സിനിമ കാണുകയല്ല പ്രത്യാശകളെ അനുഭവിക്കുകയാണ് ചെയ്യുന്നത്. അവസ്ഥയിൽ നിന്നു പിന്മാറുന്ന അവൻ തന്റെ നിഗൂഢാഭിലാഷങ്ങളെ തിയ്യേറ്ററിൽ വെച്ച് സാക്ഷാൽക്കരിക്കുന്നു. സിനിമയുടെ ദൃശ്യകാഴ്ചകളിൽ മാത്രം പ്രേക്ഷകന്റെ മനോനില ഒതുങ്ങിനിൽക്കുന്നില്ല. ചിന്തയും വിവേകവും ഇല്ലാത്ത പരിസരബോധത്തിൽ നിന്നു പിൻവാങ്ങിയ അവന്റെ മനസ്സ് സിനിമയുടേയും ജീവിതത്തിന്റേയും അതിരുകളെ പലപ്പോഴും മറക്കുന്നു. സിനിമയിലെ ദിഗ്ഭ്രമങ്ങൾ യാഥാർത്ഥ്യങ്ങളായിത്തീരാൻ അബദ്ധധാരണകളോടെ അവൻ കാത്തിരിക്കുന്നു.

പ്രത്യയശാസ്ത്രത്തിന്റേയും വർഗ്ഗസ്വത്വത്തിന്റേയും പ്രബോധന ങ്ങൾ ഉൾക്കൊണ്ട് ജീവൻ ദാനം ചെയ്തവരുടെ സ്മൃതിചിത്രവും വിപണി യിൽ പരാജയത്തെ ഏറ്റുവാങ്ങി. അവസ്ഥയെ മാറ്റിത്തീർക്കാനുള്ള ആഗ്രഹവും സംഘടിച്ച് ശക്തരാകുന്ന അധഃസ്ഥിതന്റെ ഉയർച്ചയും ഈ സിനിമയുടെ നന്മനിറഞ്ഞ ലക്ഷ്യമാകുന്നു. സംഘടിച്ച് ശക്തരായി അവകാശങ്ങൾ നേടി എടുത്ത തോട്ടം തൊഴിലാളികളുടെ വീരചരിതമാണ് ഈ സിനിമ. എങ്കിലും സംഘടിതജനങ്ങളും തൊഴിലാളികളും സിനിമയെ തിരസ്കരിക്കുകയായിരുന്നു.

പരിസരബോധത്തിലേക്കുയർന്ന് ജീവിതത്തെ നിർണ്ണയിക്കാൻ മടിച്ച ഇന്ത്യൻ പ്രേക്ഷകൻ അധീശത്വവർഗ്ഗത്തിന്റെ വക്താക്കളായി മുഖ്യ ധാരയുടെ സുഖവും സുരക്ഷിതത്വവും അനുഭവിച്ചു. അധീശത്വവർഗ്ഗ ത്തിന്റെ മതബോധനവും താല്പര്യങ്ങളും പ്രേക്ഷകനെ മതിമറക്കലിൽ എത്തിച്ചു. വിധിനിശ്ചയത്തിലും ജന്മാന്തരങ്ങളുടെ പാപഫലങ്ങളിലും വിശ്വസിച്ച അവർ ദൈവാവതാരത്തോടെ വിശ്വാസികൾ രക്ഷപ്പെടുമെന്നും കരുതി. അപ്പോൾ അധീശത്വവർഗ്ഗത്തിന്റേയും ഭരണകൂടത്തിന്റേയും ദുഷ്ട

ത്തരങ്ങൾ സ്വാഭാവികമായും അവസാനിക്കുന്നതാണ്. മനുഷ്യജീവിതം വിധിനിശ്ചയവും പൂർവ്വജന്മാർജ്ജിതവുമാണ്. രൂപഭാവങ്ങൾ മാറിയ അവതാര പുരുഷനു മാത്രമെ അവരെ രക്ഷിക്കാൻ കഴിയു. ജീവിതം പൂർവ്വ നിശ്ചയമാകുമ്പോൾ മനുഷ്യന്റെ പ്രവർത്തനങ്ങളും പ്രതികരണങ്ങളും വ്യർത്ഥവും അപ്രസക്തവുമാണ്. ജീവിതം കൊടും യാതനയാണെങ്കിലും എല്ലാം ഏറ്റുവാങ്ങുകയല്ലാതെ അവന് മറ്റൊന്നും ചെയ്യാനാവില്ല. അധീശത്വവർഗ്ഗവും ഭരണകൂടവും നഷ്ടപ്പെടുത്തിയ സന്തുഷ്ടമായ സ്വകാര്യജീവിതം രക്ഷകന്റെയും അവതാരപുരുഷന്റെയും വരവോടെ നന്മ നിറഞ്ഞതായിത്തീരും.

ഇത്തരം സാമൂഹിക ചിന്താപരിസരത്തിൽ ജീവിതത്തെ സ്വയം നിർണ്ണയിക്കാൻ ആഹ്വാനം നടത്തുന്ന സിനിമകൾ വമ്പിച്ച പരാജയമായി തീരുക സ്വാഭാവികമാണ്. ദൈവത്തെയും മതബോധനങ്ങളേയും നിഷേധിക്കുന്നുവെന്ന് അവകാശപ്പെടുന്ന കമ്മ്യൂണിസ്റ്റുകാരും സംഘടിക്കാൻ പ്രേരണ നൽകുന്ന സിനിമയെ നിരാകരിച്ചു. നവീനവേഷം ധരിച്ചെത്തുന്ന അവരുടെ മനസ്സിലും മതബോധങ്ങളും വിശുദ്ധ സങ്കൽപങ്ങളുമാണ് വാഴ്ച നടത്തുന്നത്. കൂടാതെ ബാഹ്യമായി പരിവർത്തനത്തെ പ്രഖ്യാപിക്കുന്ന അവരെല്ലാം പ്രതികരണശേഷി നഷ്ടപ്പെട്ട പരിവർത്തന നിഷേധികളാണെന്ന് പ്രതിബദ്ധത സിനിമയുടെ പരാജയം തെളിയിച്ചിരിക്കുന്നു. സാമൂഹ്യ പരിസരത്തോട് പ്രതികരിക്കാതെ ഉൾവലിയുന്ന ഇന്ത്യൻ പ്രേക്ഷകന്റെ മനസ്സിന്റെ അധോലോകത്തിൽ മാത്രമാണ് വിശുദ്ധിയുള്ളത്. ഉത്തരവാദിത്തങ്ങളെ കയ്യൊഴിഞ്ഞ അവൻ മതബോധനത്തിന്റെ വിശുദ്ധ സങ്കൽപങ്ങളെ ഏറ്റുവാങ്ങി നിശബ്ദനാകുന്നു. ഇന്ത്യൻ പ്രേക്ഷകന് വർത്തമാനകാല ജീവിതം ഓർമ്മയിൽ സൂക്ഷിക്കാനുള്ള അനുഭൂതികളല്ല; നിഷ്ഠുരവും കഠിനവുമായ അനുഭവതലമാണ്.

അധീശത്വ വർഗ്ഗത്തിന്റേയും ഭരണകൂടത്തിന്റേയും ക്രൂരമുഖങ്ങൾ ഇന്ത്യൻ പ്രേക്ഷകനെ പരിസരത്തിൽ നിന്ന് പലായനം ചെയ്യാൻ നിർബന്ധിച്ചു. മതബോധനത്തിന്റെ ശാസ്ത്രങ്ങൾ അവന് വിശുദ്ധ സങ്കൽപത്തിന്റെയും രക്ഷക അവതാര സങ്കൽപത്തിന്റെയും കാൽ തളകൾ തീർത്തു. യാഥാർത്ഥ്യത്തിൽ നിന്ന് പിൻമാറുന്ന ഓരോ ഇന്ത്യൻ പ്രേക്ഷകനും മേഘപാളികൾ പൊളിച്ചെത്തുന്ന ദൈവത്തിന്റെ ദയവിനുവേണ്ടി അക്ഷമയോടെ കാത്തിരിക്കുന്നു.

## രക്തദാഹിയായ രക്ഷക-അവതാര ബിംബങ്ങൾ

കച്ചവട സിനിമയുടെ വിൽപനസാദ്ധ്യതകളെ കണ്ടെത്തുകയും അവയെ നിർവ്വചിക്കുകയും പ്രോത്സാഹിപ്പിക്കുകയുമല്ല എന്റെ ലക്ഷ്യം. ഭൂരിപക്ഷം ജനങ്ങളേയും ഗാഢമായി സ്വാധീനിക്കുന്ന ഒരു മാധ്യമത്തിന്റെ സവിശേഷതകളേയും രസാത്മകതയേയും വെളിപ്പെടുത്താനുള്ള ശ്രമമാണ് ഞാൻ നടത്തുന്നത്. അറിവുകേടിന്റെ ഇരുൾപാതയിലൂടെ തിരിച്ചറിവിന്റെ വെളിച്ചത്തിലേക്ക് എത്തുമ്പോഴേയ്ക്കും എന്റെ പല അബദ്ധ ധാരണകളും ഇല്ലാതായി. കച്ചവട സിനിമയുടെ വാസ്തവികതയും മനുഷ്യ

ബുദ്ധിയുടെ വിസ്മയതലങ്ങളുമായിരുന്നു എനിയ്ക്ക് ആശ്രയം. അടി തെറ്റാത്ത ഗ്രന്ഥവരികളെ ഉപേക്ഷിച്ച് വസ്തുതകളെ കാണാനാണ് ഞാൻ കൂടുതൽ ഇഷ്ടപ്പെടുന്നതും. ലാഘവത്തോടെ ആർക്കും എന്തിനേയും മാറ്റിനിർത്താം. ഭൂരിപക്ഷത്തിന്റെ സംവേദനശീലങ്ങളെ അന്ധമായി നിഷേധിച്ച് വൈഷണിക വ്യാപാരങ്ങളിൽ ഏർപ്പെടുക കുറ്റകരമായ അനാസ്ഥയാണ്. മറ്റുള്ളവരുടെ നിലപാടുകളെ നിഷേധിക്കുമ്പോൾ കാരണങ്ങളെ വ്യക്തമാക്കേണ്ടത് ധാർമ്മികമായ സത്യസന്ധതയാണ്.

കച്ചവട സിനിമയുടെ ശബ്ദപ്രളയത്തിലും വർണ്ണശബളമായ ദൃശ്യങ്ങളിലും എന്റെ അന്വേഷണങ്ങൾ അവസാനിക്കുന്നില്ല. അത് ഇന്ത്യൻ പ്രേക്ഷകന്റെ നിസ്സഹായകയേയും നൂറ്റാണ്ടുകളുടെ ഭാരമുള്ള പഴഞ്ചൻ മനസ്സിനേയും എന്റെ മുമ്പിൽ തുറന്നുവെച്ചു. അന്വേഷണത്തിന്റെ തുടർച്ചകൾ അബദ്ധധാരണകളെ ഇല്ലാതാക്കി, മതനിഷ്ഠനായ ഇന്ത്യൻ പ്രേക്ഷകനേയും അവന്റെ വിശുദ്ധ സങ്കൽപങ്ങളേയും എന്റെ മുമ്പിൽ എത്തിച്ചു. പുത്തൻ നാഗരിക അവബോധത്തിന്റെ ക്രമനിയമങ്ങളേയും എനിക്കു കാണാനായി. എവിടെയും ഭരണകുടത്തിന്റേയും അധീശവർഗ്ഗത്തിന്റേയും താൽപര്യങ്ങളാണ് പ്രാബല്യത്തിൽ വരുന്നത്. ദൈന്യമായ ജീവിതത്തിൽ നിന്നുള്ള വേറിടലും പ്രതീക്ഷകളുടെ സാക്ഷാത്കാരവുമാണ് ഒരു ഇന്ത്യൻ പ്രേക്ഷകന് കച്ചവട സിനിമ.

കച്ചവടസിനിമയുടെ സാദ്ധ്യതകളേയും പരികൽപനകളുടെ ചേരുവകകളേയുമല്ല ഞാൻ അന്വേഷിച്ചു തുടങ്ങിയത്. കച്ചവട സിനിമ എങ്ങനെ സമൂഹത്തെ സ്വാധീനിച്ച് രാഷ്ട്രീയാധികാരം നിർണ്ണയിക്കുന്നു? എന്തുകൊണ്ട് എം.ജി.രാമചന്ദ്രനും എൻ.ടി.രാമറാവുവും ഭരണാധികാരികളായി ? എന്തുകൊണ്ട് സിനിമാനടൻ രാഷ്ട്രീയക്കാരനും ജനപിന്തുണയുള്ളവനുമാകുന്നു ? ജനങ്ങളും സിനിമയും തമ്മിലുള്ള ബന്ധമെന്ത് ? നല്ല സിനിമയെ ഭൂരിപക്ഷം പ്രേക്ഷകരും നിരസിക്കുന്നത് എന്തുകൊണ്ട് ?

കച്ചവട സിനിമ ആൾക്കൂട്ടത്തിന്റെ സിനിമയാണെന്ന സത്യത്തെ പ്രാഥമികമായി അംഗീകരിക്കണം. കച്ചവട സിനിമാ നിർമ്മാതാവ് പ്രേക്ഷകന്റെ മനോഭാവങ്ങളെ അറിഞ്ഞ് ഉൽപന്നത്തെ നിർമ്മിക്കുകയാണ് ചെയ്യുന്നത്. സ്വന്തം ഇഷ്ടപ്രകാരം ഫോർമുല അനുസരിച്ച് സിനിമ ഉണ്ടാക്കുകയല്ല. തിയ്യേറ്ററിലെ ദൃശ്യകാഴ്ചകളെ ഇന്ത്യൻ പ്രേക്ഷകൻ പ്രത്യാശയോടെ മനസ്സിൽ കൊണ്ടുനടക്കുകയാണ്. അല്ലെങ്കിൽ സിനിമയിലെ അയഥാർത്ഥ സംഭവങ്ങളെ സംഭവിക്കാവുന്ന യാഥാർത്ഥ്യങ്ങളായി പ്രേക്ഷകൻ കരുതുന്നു. നടന്റേയും തിയ്യേറ്ററിന്റേയും തന്റേയും വ്യത്യസ്തതകളെ അവൻ ഉൾക്കൊള്ളുന്നില്ല. ആത്മഭാവങ്ങളുടെ ലയനം ഒരു മഹാദുരന്തമായി ഇന്ത്യൻ പ്രേക്ഷകന്റെ വിധി നിശ്ചയിക്കുന്നു.

പ്രേക്ഷകന്റെ പ്രിയപ്പെട്ടവനും ആരാധ്യനുമായ സിനിമാനടൻ അനേകം വേറിടലുകളിലൂടെയാണ് ജനഹൃദയങ്ങളിൽ പ്രവേശിക്കുന്നത്. നടന്റെ തിരശ്ശീലയിലെ അതിഭാവുകത്വം നിറഞ്ഞ അഭിനയവും ദുരൂഹവും അത്ഭുതാവഹവുമായ ജീവിതവും ജനങ്ങളെ പലപ്പോഴും അബദ്ധധാരണ

കളിൽ എത്തിച്ചു. കച്ചവട സിനിമയുടെ പ്രമുഖ വിപണനതന്ത്രം നടനല്ല ദിവ്യപരിവേഷമുള്ള താരമാണ്. നടന്റെ സ്വകാര്യവൈയക്തിക ജീവിതത്തെ ക്കുറിച്ചോ, സമൂഹത്തോടും മനുഷ്യരോടുമുള്ള സമീപനങ്ങളെക്കുറിച്ചോ പ്രേക്ഷകൻ യാതൊന്നും അറിയുന്നില്ല. ആൾക്കൂട്ടത്തിന്റെ പ്രിയപ്പെട്ട നടനെ രഹസ്യമായി സൂക്ഷിക്കാൻ മാധ്യമങ്ങൾ നിരന്തരം മത്സരിക്കുന്നു. ആരാധകരെയും രാഷ്ട്രീയ പശ്ചാത്തലമുള്ള നടന്റെ അനുയായികളെയും തൃപ്തിപ്പെടുത്താൻ ശ്രമിക്കുന്ന മാധ്യമങ്ങൾ കോപ്പികളുടെ വിൽപന വർദ്ധിപ്പിക്കുന്നതിനുവേണ്ടി എപ്പോഴും അയഥാർത്ഥ്യങ്ങളെ വിളമ്പുന്നു. നടനാകട്ടെ, പ്രേക്ഷകന്റെ മുമ്പിൽ ബോധപൂർവ്വം വിലക്കുകളെ സൃഷ്ടിക്കുന്നു.പ്രേക്ഷകന്റെ താൽപര്യങ്ങളേയും മനോഭാവങ്ങളേയും തിരിച്ചറിയുന്ന നടൻ വേറിടലിന്റെ നാട്യപ്രകടനങ്ങളിലൂടെ ഔന്നത്യത്തെ ഉറപ്പിക്കുന്നു. നടന്റെ സ്വകാര്യ ജീവിതവും താരമായ നടനും പ്രേക്ഷകനിൽ നിന്ന് എത്രത്തോളം വേറിടുന്നുവോ അത്രത്തോളം അയാൾ ബഹു മാന്യനും ആരാധ്യനും ആയിത്തീരുന്നു. പ്രേക്ഷകനിൽ നിന്നുള്ള വേറിട ലാണ് നടന്റെ മഹത്വത്തിനുള്ള പ്രായോഗിക മാനദണ്ഡം. നടന്റെ രഹസ്യാ ത്മകതയെ കേന്ദ്രീകരിച്ച്, സിനിമയിലെ ദൃശ്യകാഴ്ചകളെ ആശ്രയിച്ച് നടന്റെ വ്യക്തിത്വത്തെയും സ്വഭാവത്തെയും പ്രേക്ഷകൻ കണ്ടെത്തുന്നു.

## ഇന്ത്യൻ മനസ്സുകളിലെ നടന്റെ സ്ഥാനം

കച്ചവടസിനിമയിലെ മതബോധനങ്ങളേയും വിശുദ്ധ സങ്കൽപ ങ്ങളേയും തേടുമ്പോൾ മതത്തിന്റെ പൗരാണിക ചിഹ്നങ്ങളായ ഐതിഹ്യ ങ്ങളെ നമുക്ക് പരിശോധിക്കേണ്ടിവരുന്നു. ഐതിഹ്യങ്ങളിലെ മാതൃകാ പുരുഷൻ വിശുദ്ധനും സൽസ്വഭാവിയും കാരുണ്യവാനും ധാർമ്മികനു മായിരുന്നു. ഐതിഹ്യങ്ങളിലേയും പുരാണങ്ങളിലേയും മാതൃകാ പുരുഷൻ പിന്നീട് നിരക്ഷരരായ ആൾക്കൂട്ടത്തിലേയ്ക്ക് എത്തിയത് നാടകങ്ങളിലൂടെയാണ്.

ഇന്ത്യൻ സിനിമ നാടകത്തിന്റെ ദൃശ്യതുടർച്ചയാണ്. മൂക സിനിമ യെ ജനങ്ങളിലേക്ക് എത്തിക്കാൻ പ്രചാരം നേടിയ ഐതിഹ്യങ്ങളെയും പുരാണങ്ങളേയും ആശ്രയിച്ച നിർമ്മാതാക്കൾ സ്വയം അറിയാതെ മതബോധനമാണ് നടത്തിയത്.

തിന്മയോട് പ്രതികരിക്കാൻ കഴിയാതെ ജീവിച്ച പ്രേക്ഷകൻ അവതാര–രക്ഷകന്മാർ സൃഷ്ടിക്കുന്ന നന്മയുടെ വിജയത്തെ കണ്ട് സിനിമ യിലെ അതീന്ദ്രിയഭാവങ്ങളെ മനസ്സിന്റെ പ്രതീക്ഷയാക്കിത്തീർത്തു. കൂടാ തെ തനിക്കില്ലാത്ത ഗുണങ്ങളെ ആരാധിക്കുകയും ദൂഷ്യങ്ങളെ വെറുക്കു കയും ചെയ്യുക മനുഷ്യന്റെ പൊതുസ്വഭാവമാണ്. അധീശവർഗ്ഗത്തിന്റെ ദൂഷ്യങ്ങളുടെ ഇരുൾത്തടത്തിലാണ് ഓരോ ഇന്ത്യൻ പ്രേക്ഷകന്റെയും ജീവിതം. തന്റെ ജീവിതത്തിൽ നന്മയും നീതിയും ഉണ്ടാകുക ദിവ്യപുരുഷ ന്റെ വരവോടെയാണെന്ന് അവൻ വിശ്വസിച്ചു. അതോടെ നന്മയും കാരു ണ്യവും ദിവ്യശക്തിയുമുള്ള തിരശ്ശീലയിലെ നടൻ വിശുദ്ധനും ഐതിഹ്യ മാനമുള്ള ധർമ്മനിഷ്ഠനുമായി പ്രേക്ഷകനെ നിയന്ത്രിച്ചുതുടങ്ങി. നട

ന്റേയും കഥാപാത്രത്തിന്റേയും വിശുദ്ധമായ അവിഹിതബന്ധത്തിൽകൂടെ മതബോധനത്തിന്റെ ശാഠ്യങ്ങൾ ഇന്ത്യൻ പ്രേക്ഷകനെ കീഴടക്കി.

കഥാപാത്രത്തിന്റെ വിശുദ്ധിയും സ്വഭാവവും കാരുണ്യവും നടന്റെ വ്യക്തിത്വമാണെന്ന് ഇന്ത്യൻ പ്രേക്ഷകൻ തെറ്റിദ്ധരിച്ചു. സ്വകാര്യ ജീവിതത്തെ രഹസ്യമാക്കി വേറിടലിന്റെ ഔന്നത്യത്തിൽ എത്തിയ നടൻ തന്ത്രപരമായ നീക്കങ്ങളിലൂടെ പ്രേക്ഷകനിൽ നിന്നുയർന്ന് തന്റെ സ്ഥാനം ഉറപ്പിച്ചു. പരിസരബോധത്തിൽ നിന്ന് പിന്മാറി പലായനബോധ ത്തോടെ തിയ്യേറ്ററിൽ എത്തിയ ഇന്ത്യൻ പ്രേക്ഷകൻ ദൃശ്യകാഴ്ചകളുടെ ഭ്രമങ്ങളെ കാണുകയല്ല ഉണ്ടായത്. തന്റെ പ്രത്യാശകളെ പൂർത്തീകരിച്ച നടനെ രക്ഷകനും അവതാരപുരുഷനുമാക്കി മനസ്സിൽ പ്രതിഷ്ഠിച്ചു. പ്രേക്ഷകന്റെ അബോധതലങ്ങളെ മതബോധനങ്ങളും വിശുദ്ധസങ്കൽപങ്ങളും ദിവ്യ പരിവേഷമുള്ള നായകനും നിരന്തരം ആക്രമിച്ചുകീഴടക്കി.

എം.ജി.രാമചന്ദ്രനേയും എൻ.ടി.രാമറാവുവിനേയും ഭാവിയിലെ നടനായ രാഷ്ട്രീയക്കാരനേയും നമുക്ക് കുറ്റപ്പെടുത്താനാവില്ല. മത നിഷ്ഠവും വ്യക്തിനിഷ്ഠവുമായ വിശുദ്ധ സങ്കൽപങ്ങളും അവതാര രക്ഷകസങ്കൽപങ്ങളും ഉള്ള കാലം വരെ ഇന്ത്യൻ പ്രേക്ഷകൻ കച്ചവട സിനിമയുടെ മായികപ്രപഞ്ചത്തിൽ വെച്ച് തന്റെ പ്രത്യാശകളെ പൂർത്തീ കരിക്കും. ആൾക്കൂട്ടത്തിന്റെ സംഖ്യാബലത്തിൽ വിധി നിശ്ചയിക്കുന്ന ജനാധിപത്യം രക്തദാഹികളായ പല സിനിമാനടന്മാരെയും ഇനിയും രാഷ്ട്രീയത്തിൽ എത്തിച്ച് ഭരണാധികാരികളാക്കും. പരിസരബോധത്തിൽ നിന്ന് പിന്മാറിയ പ്രേക്ഷകന്റെ ദൈന്യമാർന്ന വിധിയെഴുത്തുകൾ ജന്മാന്തര ങ്ങളിലേക്കും പല തലമുറകളിലേക്കും തീർച്ചയായും വ്യാപിക്കും.

## രക്ഷക-അവതാര സങ്കൽപങ്ങളുടെ സംയോഗം

എം.ജി.രാമചന്ദ്രൻ തമിഴ്നാട്ടുകാരുടെ ആരാധകനും പ്രിയപ്പെട്ട വനുമായത് എങ്ങനെ ? അവർക്ക് അയാൾ ആരായിരുന്നു ? ഒരു വ്യക്തിക്കു വേണ്ടി പലരും ആത്മഹത്യ ചെയ്യുന്നത് എന്തുകൊണ്ട് ?

ദീർഘിച്ച ഇത്തരം ചോദ്യങ്ങളുടെ അലട്ടലുകളിൽ നിന്നാണ് നമ്മുടെ ചർച്ചയുടെ ഗൗരവതലങ്ങൾ വികസിക്കുന്നത്. തമിഴ്നാട്ടുകാരുടെ ആന്തരിക സ്വത്വങ്ങളെ തിരിച്ചറിയുമ്പോൾ മതബോധനം ഉണ്ടാക്കിയ ദുരന്തത്തേയും അധീശവർഗ്ഗത്തിന്റെ ക്രൗര്യം നിസ്സഹായരാക്കിയ ജനത യേയും നാം കണ്ടെത്തുന്നു. പരിസരത്തിൽ നിന്ന് പിന്മാറി മതിമറക്കലിൽ എത്തിയ പ്രേക്ഷകൻ തിയ്യേറ്ററിലെ ഭ്രമാത്മകതയിൽ വെച്ച് പ്രത്യാശകളെ മതബോധനവുമായും അധീശത്വവർഗ്ഗത്തിന്റെ ആദ്ധ്യാത്മിക താല്പര്യ ങ്ങളുമായും ബന്ധിപ്പിക്കുന്നു.

ലൈംഗിക അപവാദത്തിന്റെ നീണ്ട ശൃംഗലകൾ; പ്രതികാരത്തിന് ഇരയായവരുടെ ദീനവിലാപങ്ങൾ; നിയമപരമായി ആത്മഹത്യയാണെങ്കി ലും രഹസ്യമായി പ്രചരിച്ച കൊലപാതക കഥകൾ; അമിതാധികാരം നൽകിയ സേച്ഛാധിപത്യം; ഒരിക്കലും അവസാനിക്കാത്ത അഴിമതികൾ; എതിർപ്പുകളെ നേരിടാൻ ആയുധവൽക്കരിച്ച ഭരണകൂടം; അധമബോധ

ത്തിൽ നിന്നുയർന്ന, സവർണ്ണരോടുള്ള മാനസികമായ അടിമത്തം; അധികാരത്തിനുവേണ്ടി തത്വദീക്ഷയില്ലാതെ പ്രവർത്തിക്കുന്ന രാഷ്ട്രീയക്കാരൻ, ഇതാണ് എം.ജി.രാമചന്ദ്രൻ എന്ന നിഗൂഢാത്മാവ്, പക്ഷെ, തമിഴ്നാട്ടുകാർക്ക് അയാൾ ദിവ്യാത്മാവാണ്. എല്ലാ വിശുദ്ധ സങ്കൽപങ്ങളുടെയും പൂർണ്ണരൂപമായ, നന്മകൾ നിറഞ്ഞ രക്ഷകപുരുഷൻ. മനുഷ്യസ്നേഹിയും രാജ്യസ്നേഹിയും കാരുണ്യവാനുമായ ദൈവത്തിന്റെ പ്രതിച്ഛായ.

എം.ജി.രാമചന്ദ്രന്റെ സിനിമകളുടെ നിഗൂഢതകളെ പരിശോധിക്കുന്ന നമ്മൾ കച്ചവടസിനിമകളുടെ വിപണനതന്ത്രത്തെ മാത്രമല്ല ഇന്ത്യൻ അവസ്ഥയേയും പ്രേക്ഷകന്റെ പ്രാകൃതമനോഭാവങ്ങളേയും കണ്ടെത്തുന്നു. അവിടെ [illegible] രക്ഷക സങ്കൽപങ്ങളും വൈയക്തിക, ഗാർഹിക, വിശുദ്ധ സങ്കൽപങ്ങളും മതബോധനത്തിന്റെ അദൃശ്യസാന്നിദ്ധ്യവുമാണ് സജീവമായി നിലനിൽക്കുന്നത്. സഹാനുഭൂതിയും സന്ദേശങ്ങളും വാഗ്ദാനങ്ങളും നൽകുകമാത്രമല്ല അവയെ പ്രായോഗികമാക്കി തീർക്കുകയാണ് എം.ജി.രാമചന്ദ്രൻ സിനിമയിൽ കൂടെ ചെയ്യുന്നത്. അത് ഇന്ത്യൻ പ്രേക്ഷകനെ പലായനബോധത്തിൽ തളച്ചിടുകയും പരിസരബോധത്തിൽ നിന്ന് പിന്മാറിയ അവനെ നൂറ്റാണ്ടുകളുടെ പഴമകളിൽ പരിവർത്തനമില്ലാതെ ബന്ധിപ്പിക്കുകയും ചെയ്തു. ഗോത്രസങ്കൽപങ്ങളുടെ പ്രാകൃതവിശ്വാസങ്ങളേയും മതബോധത്തിന്റെ ക്രമനിയമങ്ങളേയും രാഷ്ട്രീയവൽക്കരിക്കുകയാണ് എം.ജി.രാമചന്ദ്രന്റെ സിനിമകൾ ചെയ്തത്. രാഷ്ട്രീയബോധത്തിന്റെയും താത്വിക വിശുദ്ധിയുടെയും പരിവർത്തന നിലപാടുകളെ ശൂദ്രന്റെ അധമബോധത്തോടെ പ്രവർത്തിച്ച അയാൾ സവർണ്ണപക്ഷത്ത് എത്തിച്ചു. ദ്രാവിഡന്റെ സ്വത്വത്തെയും താത്വിക ശുദ്ധിയേയും ആര്യനൈതികതയിലേക്ക് എം.ജി.രാമചന്ദ്രൻ തിരിച്ചു വിടുകയായിരുന്നു. മാലിന്യത്തിന്റെ സംസ്കാരത്തേയും അധഃപതനത്തേയും തമിഴ്നാട്ടുകാർ അറിയുന്നതേയില്ല. വ്യക്തിത്വത്തിന്റെയും താത്വിക നിലപാടുകളുടെയും വിശുദ്ധിയോ മാനുഷികതയോ അല്ല എം.ജി. രാമചന്ദ്രൻ.

'അടിമപ്പെണ്ണും' 'റിക്ഷാക്കാരനും' 'എൻ അണ്ണനും' മാത്രമല്ല, എം.ജി.ആർ സിനിമകളെല്ലാം തന്നെ ഒരേ പ്രമേയത്തിന്റെ വ്യത്യസ്ത സമീപനങ്ങളാണ്. പാശ്ചത്തല വൈവിദ്ധ്യമൊഴിച്ചാൽ എല്ലാ ചേരുവകളും ക്രമനിയമം തെറ്റിക്കാതെ ഉണ്ടാക്കിയ വിഭവങ്ങൾ. ദുരൂഹതയും ധൈഷണിക വ്യായാമവുമില്ലാത്ത എം.ജി.ആർ. സിനിമകളെ ഭൂരിപക്ഷം തമിഴ് പ്രേക്ഷകനും ഹാർദ്ദമായി സ്വീകരിച്ചു. സിനിമയിലെ എം.ജി.ആറിന്റെ ആദ്യദർശത്തെപ്പോലും ശബ്ദ മുഖരിതമായ ഉന്മാദത്തോടെ ഓരോ തമിഴ് പ്രേക്ഷകനും വരവേറ്റു. എം.ജി. ആറിന്റെ രാഷ്ട്രീയ വക്താക്കൾ ധൈഷണികമായി വ്യത്യസ്തരായിരുന്നെങ്കിലും പ്രേക്ഷകർ ഇന്ത്യൻ സമൂഹത്തിന്റെ പരിച്ഛേദമായിരുന്നു. നിരന്തരം അപമാനിക്കപ്പെട്ട, സാമാന്യജീവിതം നിഷേധിക്കപ്പെട്ട സാധാരണക്കാർ. ആശകളില്ലാതെ ആശാവഹമായ പ്രത്യാശകളെ മാത്രം കൊണ്ടു നടക്കുന്നവർ. പൊതുവെ

നിരക്ഷരരും അസംഘടിതരും ജീവിതം ദുരിതം മാത്രമായ ചാതുർ വർണ്യത്തിലെ നാലാം ദശക്കാരും കൂട്ടത്തിൽ പുറംജാതിക്കാരും.

ചരിത്രബോധവും മഹത്വവും അറിയാത്തവർ മതബോധനത്തിന്റെ രക്ഷാസൂത്രങ്ങളിൽ അഭയം കണ്ടെത്തുകയാണ്. സഞ്ചാര സ്വാതന്ത്ര്യത്തെപ്പോലും നിഷേധിച്ച സാമൂഹികാവസ്ഥയിൽ ജീവിക്കുന്ന അവന്റെ മനസ്സിൽ കേട്ടുപതിഞ്ഞ ആദ്ധ്യാത്മിക സങ്കൽപങ്ങളും പലായനത്തിന്റെ രക്ഷാബോധം നൽകിയ സുഖസമൃദ്ധികളുടെ വ്യാമോഹങ്ങളുമാണ് ഉള്ളത്. കീഴാളന്റെ ദുരിതങ്ങൾ അധീശത്വവർഗ്ഗത്തിന്റെ സുഖസമൃദ്ധിയാണെന്ന സത്യത്തെ തിരിച്ചറിയാത്ത അവൻ മതബോധത്തിന്റെ ഇരുട്ടിൽ നിന്നാണ് അറിവുകളെ ശേഖരിച്ചത്. വാക്കിന്റേയും കർമ്മത്തിന്റേയും ദിശാമാറ്റങ്ങളേയോ, ബോധനത്തിന്റെ കാപട്യങ്ങളേയോ അവന് കാണാൻ കഴിഞ്ഞില്ല. വിധിസങ്കൽപവും ജന്മാന്തരപാപങ്ങളുടെ ഋണബാദ്ധ്യതയും അവനെ നിസ്സഹായനാക്കി. അകാലമരണത്തിന്റെ ദണ്ഡനീതികൾ അവനെ ആത്മാഭിമാനത്തിന്റെ സ്വാശ്രയത്തിൽ നിന്ന് പരിസരബോധത്തിന്റെ പിന്മാറ്റത്തിലേക്ക് എത്തിച്ചു. സത്യസന്ധമായ കാഴ്ചകളെ നിഷേധിച്ച അവൻ പ്രതികരണശേഷി നശിച്ച് വിറങ്ങലിയ്ക്കുമ്പോഴും ശുഭദായകമായ ഭാവിയെ പ്രത്യാശകളോടെ പ്രതീക്ഷിച്ചു.

•

---

*വാക്കറിവ്* മാസിക മൂന്നാം വർഷത്തിലേക്ക് കടക്കുന്നു. ഒരു ലിറ്റിൽ മാസികയെ സംബന്ധിച്ചിടത്തോളം വളരെ പ്രസക്തമായ ചുവടുവെയ്പാണ് ഇത്. ലൈബ്രറികൾക്ക് സൗജന്യമായി നല്കുന്ന മാസിക മലയാളത്തിലെ അപൂർവ്വ സംരംഭമാണ്. എഴുത്തുകാർക്കും മാസിക സൗജന്യമായാണ് നല്കിവരുന്നത്. കേരളത്തിലെ മിക്ക പുസ്തകക്കടകളിലും *വാക്കറിവ്* ലഭിക്കുമെങ്കിലും അവയെല്ലാം പ്രസാധകർ സൗജന്യമായാണ് നല്കുന്നത്. വിൽപ്പന കടക്കാരന്റെ മനഃസ്ഥിതിയനുസരിച്ച് മാത്രം.

ഇത്തരമൊരു വിപണനതന്ത്രവുമായി ഒരു മാസികയ്ക്കും മുന്നോട്ടുപോകാനാവില്ലെന്ന് വായനക്കാർക്ക് അറിയാമല്ലോ. അതുകൊണ്ട് *വാക്കറിവ്* ന്റെ വായനക്കാർ സംഭാവന അയച്ചുതന്ന് സഹകരിക്കണമെന്ന് അപേക്ഷിക്കുന്നു.

- പത്രാധിപർ -

---

ലേഖനം

# കാഴ്ചയുടെ ഭാഷ

**സ്വാമി വിശ്വഭദ്രാനന്ദ ശക്തിബോധി**

മനുഷ്യാവയവങ്ങളുടെ തന്നെ വിപുലീകൃതമായ ഭാവരൂപങ്ങളാണ് മനുഷ്യപുരോഗതിയുടെ ഒരു അളവുകോലായി മതിക്കപ്പെടുന്ന യന്ത്രസമുച്ചയങ്ങൾ. മനുഷ്യനേത്രങ്ങളുടെ വിപുലീകരിച്ച സാദ്ധ്യതകളാണ് ദൂരദർശിനി, ബൈനോകുലർ, ക്യാമറ, ടെലിവിഷൻ എന്നീ യന്ത്രോപകരണങ്ങൾ എന്നു ചിന്തിച്ചാൽ മനസ്സിലാവും. നമ്മുടെ കൈപ്പത്തിയുടെ ഛായയാണ് അങ്ങേയറ്റത്തു കരണ്ടി മുതൽ ഇങ്ങേയറ്റത്തുള്ള മണ്ണുമാന്തി യന്ത്രം (പൊക്ക്ളിൻ) ത്തിനു വരെയുള്ളതെന്നു ഒറ്റനോട്ടത്തിൽ തന്നെ വ്യക്തം. കംപ്യൂട്ടറിനു മനുഷ്യമസ്തിഷ്കത്തിന്റെ പ്രവർത്തനങ്ങളോടുള്ള സാദൃശ്യം സുവിദിതമാണല്ലോ. ഇങ്ങിനെ ചിന്തിച്ചുവരുമ്പോൾ പ്രകൃതിയിൽ മനുഷ്യനു സിദ്ധിച്ച സഹജമായ ശരീരത്തിന്റെ സാദ്ധ്യതാപരമായ വിപുലീകരണത്തിന്റെ ആകത്തുകയാണ് യന്ത്രാശ്രിതമായ മനുഷ്യ പുരോഗതി എന്നുപറയാം. മനുഷ്യശരീരം തന്നെയാണു മനുഷ്യപുരോഗതി യുടെ മാതൃകാപാഠപുസ്തകം.

മനുഷ്യപുരോഗതിയിലെ ഒരു അവിഭാജ്യഘടകമാണു ഭാഷ. ഭാഷ വെറും ശബ്ദമല്ല; ശബ്ദങ്ങളുടെ ആസൂത്രിതമായ വിന്യസനമാണ്. അങ്ങിനെയാണു മനുഷ്യനു പുറപ്പെടുവിക്കാവുന്ന ശബ്ദങ്ങൾ വാക്കുകളായിതീരുന്നത്–'കാകാ' എന്നതു ഒരു പക്ഷിയുടെ ശബ്ദമാണ്. മനുഷ്യനതു സ്വന്തം തൊണ്ടക്കുഴിയിൽ നിന്നു പുറപ്പെടുവിക്കുമ്പോൾ, 'കാകാ' എന്നുപറയുമ്പോൾ, അതൊരു ശബ്ദം എന്നതിനേക്കാൾ അങ്ങിനെ ശബ്ദിക്കുന്ന പക്ഷിയെ സൂചിപ്പിക്കുന്ന വാക്കായിത്തീരുന്നു. ഈ നിലയിൽ നമ്മുടെ ഭാഷയിൽ ഒട്ടേറെ വാക്കുകൾ 'മിമിക്രി'യിൽ നിന്ന് ഉണ്ടായിട്ടുള്ളതായി കാണാം. അനുകരിക്കാനുള്ള കഴിവ് ഇല്ലായിരുന്നെങ്കിൽ ഒരുപക്ഷേ മനുഷ്യന് ഭാഷയും അസാദ്ധ്യമാകുമായിരുന്നു.

എങ്കിലും നമ്മുടെ ഭാഷയിൽ കൂടുതലും ഉള്ളത് ശബ്ദത്തിന്റെ അനുകരണമല്ല; ദൃശ്യാനുഭവങ്ങളുടെ ആധിക്യമാണ്. വരമൊഴിയും വാമൊഴിയും ഒക്കെ 'കണ്ണ്' എന്ന മനുഷ്യാവയവത്തെ കേന്ദ്രീകരിച്ചാണ് നിലനില്ക്കുന്നത് എന്നുപറയാം. ഉദാഹരണത്തിന് ആടുന്നു, ഓടുന്നു, പെയ്യുന്നു, എഴുതുന്നു, വളരുന്നു, വിടരുന്നു, ഉണരുന്നു, കത്തുന്നു, അണയുന്നു എന്നൊക്കെ എഴുതിയാലും പറഞ്ഞാലും ദൃശ്യമാണല്ലോ. അതിനാൽ ഭാഷ എന്നതു കണ്ണ് പകർത്തിയ മനോചിത്രശേഖരണമാണെന്നു പറയാം. ദൃശ്യമാധ്യമങ്ങളുടെ അതിപ്രസരം കൊണ്ട് ഭാഷ തകരുന്നു

എന്നൊക്കെ വിലപിക്കുന്നവർ ഭാഷയിലെ കണ്ണ് എന്ന അവയവത്തിന്റെ അമിതസാന്നിദ്ധ്യം കാണാതെ പോകരുത്.

അന്ധൻ എങ്ങിനെ ആനയെ ആവിഷ്കരിക്കും എന്നതു നമ്മുടെ ഭാഷ നേരിടുന്ന വെല്ലുവിളിയാണ് ? കാലു തപ്പിനോക്കിക്കൊണ്ട് ആന തൂണുപോലെയാണെന്ന് അന്ധൻ പറയുമോ ? ഇല്ല. കാരണം തൂണ് എങ്ങിനെ ആണെന്നു അയാൾക്കറിയില്ലല്ലോ. ഒരു കഥ ഓർമ്മ വരുന്നു. ഒരു വലിയ തത്വചിന്തകൻ അയാളുടെ ഗ്രാമത്തിൽ തിരിച്ചെത്തി. സ്വന്തം ബാല്യകാല സുഹൃത്തുമൊന്നിച്ച് സായാഹ്ന സവാരിക്കിറങ്ങി. സുഹൃത്ത് അന്ധനായിരുന്നു. നടക്കുമ്പോൾ തത്വചിന്തകൻ മനോഹരമായ ഒരു പ്രകൃതിദൃശ്യത്തിൽ വ്യാമുഗ്ദ്ധനായിക്കൊണ്ടു പറഞ്ഞു: "കറുത്ത മേഘങ്ങൾക്കിടയിലൂടെ കടന്നുപോകുന്ന വെളുത്ത കൊറ്റികൾ – എത്ര മനോഹരം". ഉടനെ സുഹൃത്തു പറഞ്ഞു: "വെളുപ്പോ എന്താണത് ?" തത്വചിന്തകൻ പറഞ്ഞു: "അത് അസ്സൽ പശുവിൻപാലുപോലെയാണ്". ഉടനെ സുഹൃത്തു മറുപടി പറഞ്ഞു: "എന്നാൽ ഉറുമ്പരിക്കാതെ സൂക്ഷിക്കണം" തത്വചിന്തകന് അപ്പോഴാണ് തിരിച്ചറിവുണ്ടാകുന്നത്, തന്റെ അന്ധനായ സുഹൃത്തിനെ താൻ ആസ്വദിച്ച ദൃശ്യാനുഭവത്തിന്റെ രസം ഒരിക്കലും ബോധ്യപ്പെടുത്താനാവില്ലെന്ന്. ഒന്നും കാണാത്തവന് എന്തു വെളുപ്പ് എന്തു കറുപ്പ് ? നമ്മുടെ ഭാഷയിൽ 'കണ്ണ്' എന്ന അവയവത്തിന്റെ ഏകാധിപത്യം ഉണ്ട്. അതൊഴിവാക്കി സമസ്തേന്ദ്രിയങ്ങളുടെയും ജനാധിപത്യലേക്ക് ഭാഷയെ രൂപാന്തരപ്പെടുത്തിയെടുക്കുവാൻ കഴിയുമോ ? ഭാഷാശാസ്ത്രപരമായ അത്തരം സാഹസ പരീക്ഷണങ്ങൾക്ക് പന്മനയുടെ നല്ല മലയാളം പോലും മനസ്സിലാകാത്തവരുടെ നാട്ടിൽ നിന്ന് പാണിനിമാർ ഉണ്ടാകുമോ ?

കാലമുയർത്തുന്ന ചോദ്യചിഹ്നം ഇതാണ് ! കണ്ണിലൂടെ ഒപ്പിയെടുക്കുന്നതെല്ലാം കണ്ണുള്ളവർക്കെല്ലാം കാണുമാറാകുന്ന 'ചാനൽ' പ്രളയകാലത്ത് കണ്ണിലൂടെ ഒപ്പുന്നതിനെ നാക്കിലൂടെ തുപ്പുന്ന ഭാഷയ്ക്ക് എത്ര കാലം പിടിച്ചുനിൽക്കാനാകും എന്ന് ചിന്തിച്ചേ മതിയാകൂ.

---

വാക്ക് സത്യവും ജീവിതത്തിന്റെയും
ചിന്തയുടെയും പ്രതീകവുമാണ്.
ആത്മാർത്ഥതയും ആത്മാഭിമാനവുമുള്ളവരുടെ
ധീരമായ രചനകൾ ക്ഷണിക്കുന്നു.
സഹകരിക്കുമല്ലോ.

- പത്രാധിപർ

---

അഭിമുഖം

# അർത്ഥശാസ്ത്രപ്രശ്നങ്ങൾ

**കെ.വേണു/എം.വി.ഹരിദാസൻ**

***മാർക്സിസ്റ്റു പാർട്ടിയിൽ ഇപ്പോൾ നടക്കുന്നത് വ്യക്തിപരമായ വിഭാഗീയതയാണോ, അതോ അതിനു പിന്നിൽ പ്രത്യയശാസ്ത്രപരമായ പ്രശ്നങ്ങൾ ഉണ്ടോ ?***

പ്രത്യയശാസ്ത്രപരമായ പ്രശ്നങ്ങൾ ഉണ്ട്. പാർട്ടി പുതിയ കാല ഘട്ടത്തിനനുസരിച്ച് സ്വയം രൂപാന്തരംപ്രാപിക്കാൻ ശ്രമിക്കുന്നു. എന്നാൽ ആ പ്രശ്നങ്ങൾ തുറന്നു പറഞ്ഞുകൊണ്ട് ദാർശനികമായി, ധീരമായ ഒരു പരിഷ്കരണം വരുത്താനുള്ള കഴിവുള്ള ഒരു നേതൃത്വം അതിനില്ല. വളരെ മീഡിയോക്കർ ലെവലിലുള്ള നേതൃത്വം മാത്രമാണുള്ളത്. ഇ.എം.എസിന്റെ നിലവാരം പോലുമുള്ള നേതൃത്വം അതിലില്ല. അതുകൊണ്ടു തന്നെ സൂത്രത്തിൽകൂടി അവർ ഈ മാറ്റങ്ങൾ നടപ്പിലാക്കാൻ ശ്രമിക്കുന്നു. അതുവഴി അവർ തനിമുതലാളിത്ത രീതിയിലേയ്ക്ക് വളരെ പെട്ടെന്ന് നീങ്ങുകയും, കോർപ്പറേറ്റ് ശൈലികളൊക്കെ സ്വീകരിക്കുകയും, പല മണ്ടത്തരങ്ങളും ചെയ്ത് വികലമായ അവസ്ഥയിൽ എത്തിനിൽക്കുകയും ചെയ്യുന്നു. അപ്പോൾ പോലും, പഴയ കമ്മ്യൂണിസ്റ്റ് ദുശ്ശാഠ്യങ്ങളിൽ നിന്നുള്ള വലിയൊരുമാറ്റമുണ്ട് എന്ന രീതിയിൽ ഞാനതിന് പോസിറ്റീവ് ആയിട്ടാണ് കാണുന്നത്. വ്യവസായ സംരംഭങ്ങൾ ഉണ്ടാകുകയെന്നതാണ് പ്രധാനം. അതിനുള്ള ശ്രമം അവർ നടത്തുന്നുണ്ട്. അതു മോശമല്ല എന്നാണെന്റെ അഭിപ്രായം. പൊതുമേഖല, സോഷ്യലിസം എന്നിവയുടെ യൊക്കെ പേരിൽ ചർച്ചചെയ്യപ്പെടാതെ പോകുന്ന ചിലകാര്യങ്ങളുണ്ട്. പൊതുമേഖലയ്ക്കുവേണ്ടി എന്നുപറഞ്ഞ് നമ്മൾ ഓരോവർഷവും നികുതി പണത്തിൽ നിന്ന് കോടിക്കണക്കിനു രൂപ പാഴാക്കുന്നു–കെ.എസ്.ആർ.ടി. സി. ക്കും കെ.എസ്.ഇ.ബി. ക്കും മറ്റും. അതിലാർക്കും പരാതിയില്ല. ഈ പണം എവിടേയ്ക്കാണ് പോകുന്നത് ? കുറേ ബ്യൂറോക്രാറ്റുകളും നേതാക്കന്മാരും കട്ടെടുത്ത് ദുരുപയോഗിക്കുകയാണ്. അവരുടെ സ്വകാര്യ സ്വത്താക്കുകയാണ്.

സ്വകാര്യ മുതലാളിത്തത്തിന്റെ രീതി വേറെയാണ്. ഉദാഹരണ ത്തിന് റിലയൻസ്. അവരിപ്പോൾ രണ്ടായിപിരിഞ്ഞാലും രണ്ടുംകൂടി വികസിക്കുകയാണ് ചെയ്യുന്നത്. വികസിക്കുന്നു എന്നു പറയുമ്പോൾ അത് അവരുടെ സ്വകാര്യസ്വത്തായിട്ടല്ല മാറുന്നത്. അങ്ങനെയാണ് തെറ്റിദ്ധരിച്ചു പോകുന്നത്. പുതിയ പുതിയ കമ്പനികളായി മാറുകയും, ആ കമ്പനികളിൽ ഒട്ടേറെ തൊഴിലുകളും, ഒട്ടേറെ പുതിയ മൂല്യവർദ്ധനവുമാണ് അവരുണ്ടാ ക്കുന്നത്. സമൂഹത്തിന്റെ സമ്പത്തായിട്ടാണ് അതുമാറുന്നത്. അതിന്റെ നിയന്ത്രണം അവരുടെ കയ്യിലാണെങ്കിലും, അവർക്ക് അതുകൊണ്ട്

എവിടേയ്ക്കങ്കിലും ഒളിച്ചോടാൻ കഴിയില്ല. അതിൽ നിന്ന് അവർക്ക് വളരെ ചെറിയ ഒരു ശതമാനമാണ് സ്വകാര്യമായി ഉപയോഗിക്കാൻ കിട്ടുന്നത്. ബാക്കിമുഴുവൻ സമൂഹത്തിന്റെ സമ്പത്തായിമാറുകയാണ് ചെയ്യുന്നത്. വ്യവസായങ്ങളായി മാറുകയാണ് ചെയ്യുന്നത്. എന്നാൽ സോവിയറ്റ് യൂണിയനിലൊക്കെ പൊതുമേഖലയുടെ പേരിൽ വൻ നഷ്ടങ്ങളാണ് വരുത്തിവെച്ചത്. അവിടെ അഴിമതിയിലൂടെയും, ദുർവിനിയോഗത്തിലൂടെയും, ദുരുപയോഗത്തിലൂടെയും ഉണ്ടാക്കിയ പണം മുഴുവനും സമൂഹത്തിന്റെ സമ്പത്തില്ലാതായി മാറി.

***സോവിയറ്റ് യൂണിയനിൽ സമ്പത്ത് മുഴുവനും പൊതുമേഖലയിലായിരുന്നുവല്ലോ ? പക്ഷെ, ഇവർക്കെങ്ങനെ ഇത്രയും കാലം സ്വകാര്യ സമ്പത്ത് സൂക്ഷിച്ചുവെയ്ക്കാൻ കഴിഞ്ഞു ?***

അതൊരു പരസ്പരസഹകരണമായിരുന്നു. വൻതോതിലൊന്നും സ്വകാര്യസ്വത്ത് സംരക്ഷിച്ചുവെയ്ക്കാൻ കഴിഞ്ഞിട്ടില്ല. അതായത്, അവസാന കാലഘട്ടമാകുമ്പോഴാണത് കൃത്യമായ സ്വകാര്യസ്വത്തായി മാറുന്നത്. ആദ്യകാലത്ത് നേതൃത്വതലങ്ങളിലുള്ളവർക്ക് ആർഭാടമായി ജീവിക്കാനുള്ള സൗകര്യങ്ങളുണ്ടായിരിക്കുക എന്ന രീതിയിലാണത് പോയിരുന്നത്. പിന്നീടത് വൻതോതിലുള്ള അഴിമതിയായി മാറി. കുറെയൊക്കെ സ്വകാര്യ സ്വത്ത് അനുവദിച്ചുകൊടുത്തപ്പോഴാണ് ആ സൗകര്യം ഉപയോഗിച്ച് പൊതുമുതൽ കയ്യടക്കാൻ തുടങ്ങിയത്.

***സോവിയറ്റ് സമ്പദ്ഘടനയുടെ തകർച്ചയ്ക്കു കാരണം ഭൗതിക പ്രചോദനമില്ലായ്മയാണെന്ന് താങ്കൾ വിലയിരുത്തിയിട്ടുണ്ട്. അതിനു പകരം വെയ്ക്കാൻ വല്ലതുമുണ്ടോ ?***

ബദലന്വേഷണത്തിന്റെ ഭാഗമായി മുന്നോട്ടുവയ്ക്കപ്പെട്ടത് ചൈനയിലെ മാവോയുടെ ധാർമ്മിക പ്രചോദനം എന്നതാണ്. അത് ഫലപ്രദമായില്ല. മുതലാളിത്തപാതയിൽ നിന്നു വ്യത്യസ്തമായി സോഷ്യലിസ്റ്റു പാതയിൽ വിശ്വസിക്കുന്നവർ സമൂഹത്തിനുവേണ്ടി കൂട്ടായി അദ്ധ്വാനിക്കാൻ ധാർമ്മികമായി ബാദ്ധ്യസ്ഥരാണ് എന്ന രീതിയിലുള്ള ആശയപരമായ പ്രചരണത്തിലൂടെ അദ്ധ്വാനത്തിലുള്ള താൽപര്യം വർദ്ധിപ്പിക്കാനുള്ള ശ്രമമായിരുന്നു അത്. സാംസ്കാരിക വിപ്ലവകാലത്ത് അത് കുറെയൊക്കെ നടന്നു. സ്ഥായി യായി നിൽക്കുന്ന ഒന്നായിരുന്നില്ല അത്. അവിടെ വീണ്ടും മാർക്സിന്റെ ഭൗതികവാദമാണ് വിജയിച്ചത്. മാർക്സ് ചൂണ്ടിക്കാണിക്കുന്നത് ഇത്തരം ആശയ പരമായ കാര്യങ്ങൾ നിലനിൽക്കില്ല എന്നാണ്. ഭൗതികനിയമം തന്നെവേണം. അപ്പോൾ മുതലാളിത്ത രീതിയിൽ നിന്നു വ്യത്യസ്തമായി ഉൽപാദനത്തെ പ്രചോദിപ്പിക്കുന്ന എന്തെങ്കിലും ഉണ്ടോ ? ഇന്നത്തെ നിലയിൽ എന്റെ മുന്നിൽ ഉത്തരമില്ലാത്ത ചോദ്യമായിട്ടാണത് നിൽക്കുന്നത്.

***സഹകരണ സമ്പദ്വ്യവസ്ഥയെ പകരം വെയ്ക്കുവാൻ കഴിയുമോ ?***

ഇവിടുത്തെ അനുഭവങ്ങൾകൊണ്ട് സഹകരണ സമ്പദ്വ്യവസ്ഥ

എനിക്ക് ഒട്ടുംതന്നെ ഗുണകരമായി തോന്നിയിട്ടില്ല. സഹകരണ സംഘങ്ങളെല്ലാം തന്നെ അതിന്റെ തലപ്പത്തുള്ള കുറച്ചുപേരുടെ ചൂഷണോപാധികളായി മാറുന്ന കാഴ്ചയാണ് നമ്മൾ കാണുന്നത്. ബഹുഭൂരിപക്ഷം സഹകാരികളും നിസ്സഹായരായിമാറുകയും, അതിന്റെ തലപ്പത്തുവരുന്ന പാർട്ടിനേതാക്കന്മാരും മറ്റും അതിനെ അഴിമതിയുടെ കേന്ദ്രമാക്കിമാറ്റുകയും ചെയ്യുന്നു. അതേസമയം, നമ്മുടെ കൂടി പങ്കാളിത്തമെന്ന ബോധം ഉണ്ടാക്കാനുള്ള ഒരു മാർഗ്ഗം വികേന്ദ്രീകൃതമായ പദ്ധതികളാണ്. എന്നാൽ, ആഗോളവൽക്കരണത്തിന്റെ കാലത്ത് വികേന്ദ്രീകരണം എത്രത്തോളം ഫലപ്രദമാകും എന്നത് ഒരു പ്രശ്നമാണ്.

***മുതലാളിത്തത്തിനു പകരം വെയ്ക്കാൻ മുതലാളിത്തത്തേക്കാൾ മെച്ചപ്പെട്ട ഒന്നുമില്ലേ ?***

മുതലാളിത്തം വളരെയധികം മാറിക്കൊണ്ടിരിക്കുന്നു എന്ന അഭിപ്രായമാണ് എനിക്കുള്ളത്. മാർക്സിന്റെ ഒരു പ്രധാന നിഗമനം ഫ്യൂഡൽ കാലഘട്ടത്തെ അപേക്ഷിച്ച്, ഉൽപാദനപ്രക്രിയയെ സാമൂഹിക വൽക്കരിക്കുകയാണ് മുതലാളിത്തം ചെയ്തത് എന്നതാണ്. അതായത് വിപുലമായ ജനവിഭാഗങ്ങളുടെ സഹകരണത്തോടുകൂടി മാത്രമെ ഉൽപാ ദനം നടത്താൻ പറ്റു. ഉൽപാദനം നടത്തിയവ തന്നെ വിറ്റഴിക്കണമെങ്കിൽ സമൂഹം മുഴുവനും വേണം. പഴയ ഫ്യൂഡൽ ഗ്രാമങ്ങളുടെ പരിധിയിലൊതുങ്ങുന്ന ഉൽപാദന രീതിയിൽ നിന്നു വ്യത്യസ്തമായി വിപുലമായ സമൂഹത്തിന്റെ സഹകരണം പലരീതിയിൽ ആവശ്യമുള്ള ഒന്നായി മുതലാളിത്തം ഉൽപാദനത്തെ മാറ്റി. അങ്ങനെ സാമൂഹിക വൽകൃതമായ ഉൽപാദനത്തെ കുറച്ചു വ്യക്തികളിലൂടെ നിയന്ത്രിക്കുന്ന മുതലാളിത്തത്തിന്റെ രീതിയെയാണ് മുതലാളിത്തത്തിന്റെ ആന്തരിക വൈരുദ്ധ്യമായി മാർക്സ് ചൂണ്ടിക്കാണിച്ചത്. സാമൂഹികവൽകൃതമായ ഉൽപാദത്തിന് സാമൂഹിക വൽകൃതമായ നിയന്ത്രണം വേണം എന്ന തിയറി വളരെ ശരിയാണ്. അതാണ് സോഷ്യലിസം കൊണ്ട് ഉദ്ദേശിച്ചത്. അതൊരു കൃത്രിമമായ ഇടപെടലായി മാറുകയാണ് വാസ്തവത്തിൽ സംഭവിച്ചത്. തൊഴിലാളി വർഗ്ഗത്തിന്റെയും പാർട്ടിയുടെയുമൊക്കെ ഇടപെടലായി അത് മാറി. മാർക്സ് ചൂണ്ടിക്കാണിച്ച ചരിത്രപരമായ ആ പ്രക്രിയ ഇപ്പോഴും നടക്കുന്നു എന്ന അഭിപ്രായക്കാരനാണ് ഞാൻ. ഇപ്പോൾ മുതലാളിത്തത്തിൽ സംഭവിച്ചുകൊണ്ടിരിക്കുന്നതു നോക്കുക. കോർപ്പറേറ്റ് മൂലധനം, കോർപ്പറേഷൻ എന്നൊക്കെ പറയുന്നില്ലേ ? യഥാർത്ഥത്തിൽ എന്താണ് ? സി.ഇ.ഒ. എന്നു പറയുന്ന ആള് അതിന്റെയൊരു ശമ്പളക്കാരൻ മാത്രമാണ്. അതിനപ്പുറം അവിടെ ഒരു മുതലാളിയില്ല. പഴയമുതലാളിത്തമല്ല അത്.

***ഓഹരിയാണല്ലോ കോർപ്പറേറ്റ് മൂലധനത്തിന്റെ അടിസ്ഥാനം ?***

സാമൂഹിക മൂലധനമാണ്. അതേ സമയം തന്നെ മാനേജ്മെന്റിന് അഴിമതികാണിക്കാനും അമിതമായി ദുരുപയോഗപ്പെടുത്താനും സാദ്ധ്യതകളുണ്ട്. പക്ഷെ, അതിനെ നിയന്ത്രിക്കാനുള്ള സാദ്ധ്യതകളും ഉണ്ടെന്നാണ് ഞാൻ പറയുക. അതിനു പരിഹാരമുണ്ട്. ഇത് ജനാധിപത്യവൽക്കരിക്ക

പ്പെടണം. കോർപ്പറേറ്റ് മൂലധന സംവിധാനം ജനാധിപത്യവൽക്കരിക്കപ്പെടും. അത് സംഭവിച്ചുകൊണ്ടിരിക്കുന്നുണ്ട്, അങ്ങനെ മുതലാളിത്തം സാമൂഹികവൽക്കരണത്തിന് വിധേയമായിക്കൊണ്ടിരിക്കുന്നുണ്ട്.

അതുപോലെ സ്കാൻഡിനേവിയൻ ക്ഷേമരാഷ്ട്രമുതലാളിത്തമുണ്ട്. വലിയൊരു പരിധിവരെ സോഷ്യലിസത്തിന്റെ ഗുണങ്ങളുണ്ടതിന്. സോഷ്യൽ ഡെമോക്രാറ്റിക് പാർട്ടികളാണ് അവിടെയൊക്കെ ഭരിക്കുന്നത്. സാമൂഹികസുരക്ഷിതത്വവും തൊഴിൽ സുരക്ഷിതത്വവുമെല്ലാം ഉണ്ട്. വൻതോതിൽ എല്ലാവരിൽ നിന്നും നികുതി പിരിച്ചെടുത്തിട്ടാണ് ഇതു ചെയ്യുന്നത്. വൻകിടക്കാരൊന്നുമല്ലെങ്കിലും വലിയൊരു വിഭാഗം മുതലാളിമാരുണ്ട്. ഉച്ചനീചത്വമൊക്കെയുണ്ടെങ്കിലും, എല്ലാ വിഭാഗം ജനങ്ങൾക്കും സാമൂഹിക സുരക്ഷിതത്വം ഉണ്ട്. കമ്പോള മുതലാളിത്തത്തിലൂടെ കുറെ മുതലാളിമാർ ഉൽപാദന പ്രക്രിയയെ വികസിപ്പിക്കുന്നതുകൊണ്ടാണ്, അതിന്റെ ഒരു വിഹിതം എടുത്തുകൊണ്ട് ഈ സാമൂഹിക സുരക്ഷാപദ്ധതികൾ സാദ്ധ്യമാക്കുന്നത്. മറിച്ച്, അത് തടയുകയാണെങ്കിൽ പിന്നെ ഇതിനുള്ള വിഹിതം കിട്ടാതെ വരും. നമ്മുടെ കേരള മോഡൽ വികസനത്തിന്റെ പരിമിതി അതായിരുന്നു. ഇവിടുത്തെ കാർഷിക വ്യാവസായിക മേഖലകളുടെ വികസനം തടഞ്ഞുകൊണ്ടാണ് സാമൂഹിക സുരക്ഷിതത്വത്തിന് നാം ശ്രമിച്ചത്. കാർഷിക–വ്യാവസായിക മേഖലകളുടെ വികസനമില്ലാതെ ഇതിനുള്ള പണം എവിടെ നിന്നുകിട്ടും ?

***നമ്മുടെ കാർഷിക–വ്യാവസായിക മേഖലകളുടെ തകർച്ചയ്ക്ക് ഇടതുപക്ഷത്തിന് പങ്കുണ്ടോ ?***

വലിയ പങ്കുണ്ട്. ഭൂപരിഷ്കരണം നടപ്പിലാക്കികൊണ്ട് കാർഷിക മേഖലയുടെ സാമ്പത്തിക വികസനത്തിനുള്ള അടിത്തറ കമ്മ്യൂണിസ്റ്റുകാരുണ്ടാക്കി. എന്നാൽ യന്ത്രവൽക്കരണത്തെ വൻതോതിൽ തടഞ്ഞു നിർത്തിയതിനോടൊപ്പം സംഘടിത പ്രസ്ഥാനങ്ങളിലൂടെ കൂലി വർദ്ധന നേടിയെടുക്കുകയും ചെയ്തപ്പോൾ അവിടെ സാമ്പത്തികശാസ്ത്രം പ്രവർത്തിച്ചില്ല. കൂലിവർദ്ധനവ് ആവശ്യം തന്നെ. പക്ഷെ അതിനനുസരിച്ച് ഉൽപാദന പ്രക്രിയ വികസിക്കണം; ഉൽപാദനക്ഷമത വർദ്ധിക്കണം. അതുണ്ടാവണമെങ്കിൽ യന്ത്രവൽക്കരണം നടത്തണം. അങ്ങനെ കൃഷി വൻതോതിൽ തടയപ്പെടുകയാണുണ്ടായത്. ഇപ്പോഴും യന്ത്രവൽക്കരണത്തോടുള്ള എതിർപ്പ് പൂർണ്ണമായും മാറിയിട്ടില്ല. കൊയ്ത്തുമെതി യന്ത്രങ്ങൾ ഇപ്പോഴും പലയിടത്തും ഇല്ല. അടുത്തകാലത്ത് മാത്രമാണ് മാർക്സിസ്റ്റ് പാർട്ടി കുട്ടനാട്ടിൽ മെതിയന്ത്രം അനുവദിച്ചതായി പ്രഖ്യാപനം നടത്തിയത്. ആലോചിച്ചു നോക്കൂ, ട്രാക്ടറുകൾ മൂന്നു ദശകക്കാലമാണ് കേരളത്തിൽ തടയപ്പെട്ടത്. എൺപതുകളുടെ അവസാനമായപ്പോഴാണ് ട്രാക്ടറുകൾ വ്യാപകമായി അനുവദിക്കപ്പെടുന്നത്. കൊയ്ത്തുമെതി യന്ത്രങ്ങൾ ഈ അടുത്തകാലത്താണ് ഭാഗികമായി അനുവദിച്ചുതുടങ്ങിയത്. കഴിഞ്ഞ അരനൂറ്റാണ്ടായി പഞ്ചാബ്–ഹരിയാന മേഖലകളിൽ എല്ലാം തന്നെ കൊയ്ത്തുമെതിയന്ത്രങ്ങളും ട്രാക്ടറും ഒക്കെ ഉപയോഗിച്ചാണ്

കൃഷി നടത്തുന്നത്. ഇന്ത്യയ്ക്ക് മുഴുവനാവശ്യമായ ധാന്യങ്ങൾ അവർ ഉൽപാദിപ്പിക്കുന്നത് ഈ ആധുനികവൽകൃത കൃഷിയിലൂടെയാണ്. അത് ഇവിടെ തടയപ്പെട്ടു.

***കേരളത്തിൽ നടപ്പാക്കിയ ഭൂപരിഷ്കരണത്തിന് തകരാറില്ലേ ? പഞ്ചാബിലൊക്കെ ഒരു കുടുംബത്തിന്റെ സ്വത്തായ കൃഷിയിടത്തിൽ കുടുംബാംഗങ്ങൾ എല്ലാവരും തന്നെ അദ്ധ്വാനിക്കുമെന്ന് കേട്ടിട്ടുണ്ട്. പക്ഷെ, കേരളത്തിൽ കൃഷിയിടത്തിൽ അദ്ധ്വാനിക്കുന്ന ജനവിഭാഗങ്ങൾക്കാണോ കൃഷിഭൂമി മുഴുവൻ കിട്ടിയത് ?***

അല്ല. രണ്ടു രീതിയിലുമുണ്ട്. കുട്ടനാട്, പാലക്കാട് തുടങ്ങിയ ഭാഗങ്ങളിലെ കർഷകതൊഴിലാളികളിൽ ബഹുഭൂരിപക്ഷവും പട്ടികജാതി-പിന്നോക്കവിഭാഗക്കാരാണ്. ഇവരിൽ ഭൂരിപക്ഷം പേർക്കും പാട്ടഭൂമി ഉണ്ടായിരുന്നില്ല. വെറും തൊഴിലാളികളായിരുന്നു. ഭൂപരിഷ്കരണത്തിലൂടെ പാട്ടഭൂമി ലഭിച്ചത് പാട്ടക്കുടിയാൻമാർക്കുമാത്രമാണ്. കാരണം കമ്മ്യൂണിസ്റ്റുകാരുടെ വർഗ്ഗബോധമാണ് അപകടമുണ്ടാക്കിയത്. ജാതിപ്രശ്നത്തെ അവർ അവഗണിച്ചു.

***കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ നയങ്ങളെ സ്വാധീനിക്കാൻ കഴിയുന്ന വിഭാഗം ഈ പാട്ടക്കുടിയാൻമാരായിരുന്നില്ലേ ? അതുകൊണ്ടല്ലേ അങ്ങനെയൊരു നിയമം ഉണ്ടായത് ?***

അതുമാത്രമല്ല. ജന്മി-കുടിയാൻ ബന്ധം ഇല്ലായ്മചെയ്ത് ഫ്യൂഡൽ ഘടനയെ തകർക്കുക എന്നതാണ് അതിന്റെ സൈദ്ധാന്തികാടിസ്ഥാനം. ഫ്യൂഡലിസം എന്നത് ജന്മി-പാട്ടക്കുടിയാൻ ബന്ധമാണ്. അതിനെ തകർക്കുക എന്നതാണ് ഭൂപരിഷ്കരണം കൊണ്ടുദ്ദേശിച്ചത്. പാട്ടകുടിയാൻമാരെ മോചിപ്പിക്കുക എന്നുമാത്രമേ ഉദ്ദേശിക്കുന്നുള്ളൂ. അവർ ഏതുജാതിക്കാരാണ്, ഏതു വിഭാഗക്കാരാണ് എന്നു ചിന്തിച്ചില്ല. വർഗ്ഗസമീപനം മാത്രം സ്വീകരിച്ചതുകൊണ്ടാണ് അങ്ങനെ സംഭവിച്ചത്. ജെ.എസ്.എസ്. രൂപീകരിച്ച സമയത്ത് ഗൗരിയമ്മയോട് ഈ പ്രശ്നത്തെക്കുറിച്ച് ഞാൻ വിമർശനം ഉന്നയിച്ചിരുന്നു. ഗൗരിയമ്മയാണല്ലോ ഭൂപരിഷ്കരണത്തിൽ ഒരു പ്രധാന പങ്കുവഹിച്ചിരുന്നത്. ജാതിപ്രശ്നം കമ്മ്യൂണിസ്റ്റുകാർ കണ്ടിരുന്നില്ലെന്നും, അതുവഴി നിങ്ങൾ യഥാർത്ഥത്തിൽ ഭൂപരിഷ്കരണത്തിന്റെ ലക്ഷ്യം നേടിയില്ല എന്നും പറഞ്ഞപ്പോൾ, അവർ ആദ്യം ഭയങ്കരമായിട്ട് പ്രകോപിതയാവുകയാണ് ചെയ്തത്. പക്ഷേ പിന്നീട് അവർക്കത് മനസ്സിലായി. അവർ തന്നെ അത് പ്രസംഗിക്കാൻ തുടങ്ങി.

ഇവിടെ പട്ടികജാതി വിഭാഗങ്ങൾക്ക് പാട്ടഭൂമിപോലും കൈവശം വെയ്ക്കാൻ അവകാശം ഉണ്ടായിരുന്നില്ല-ജാതിവിവേചനം നിമിത്തം. അതുകൊണ്ട് ഭൂപരിഷ്കരണത്തിലൂടെ പാട്ടകുടിയാൻമാർക്ക് ഭൂമി കിട്ടിയപ്പോൾ പട്ടികജാതിക്കാർക്ക്, യഥാർത്ഥ കർഷകതൊഴിലാളികൾക്ക് ഭൂമിയില്ല. എല്ലായിടത്തും സംഭവിച്ചത് അതാണ്. എന്നിട്ട് അവസാനം പത്തു സെന്റ് കുടികിടപ്പ് എന്നു പറഞ്ഞു നൽകി. കുടികിടപ്പ് ഭൂമിയല്ല. മറ്റു സംസ്ഥാനങ്ങളിലൊക്കെ കുടികിടപ്പ് ഭൂമി ആ ഗ്രാമത്തിലെ പൊതുസ്വത്താ

ണ്. ഒരു ഗ്രാമം എന്നാൽ പത്തിരുന്നൂറു കുടുംബങ്ങൾ താമസിക്കുന്ന സ്ഥലമാണ്. അവിടെ പുതിയ ഒരു വീടുവെയ്ക്കാൻ അവിടുത്തെ സർപഞ്ചിനോടോ പഞ്ചായത്ത് പ്രസിഡണ്ടിനോടോ അനുവാദം വാങ്ങിയാൽ മതി. കാരണം ആ ഭൂമി ആരുടേയുമല്ല. ഇപ്പോഴും അങ്ങനെയാണ്. ഗ്രാമം എന്നു പറഞ്ഞാൽ അതാണ്. കുടികിടപ്പ് ഭൂമി എന്നത് ഒരാളുടെ ജന്മാവകാശമാണ്. അതവിടെ ഏതു സമൂഹത്തിലും ഉണ്ട്. അതാണ് നമ്മളിവിടെ ഭൂപരിഷ്കരണത്തിലൂടെ വലിയകാര്യമായി കൊണ്ടാടിയത്.

കൃഷിഭൂമി പങ്കുവെയ്ക്കലാണ് യഥാർത്ഥത്തിൽ ഭൂപരിഷ്കരണം. ഈ രീതിയിൽ ഭാഗികമായി നടപ്പാക്കപ്പെട്ടു. മാർക്സത്തിന്റെ പ്രധാനപാഠം തന്നെ സമൂഹം വികസിക്കുന്നത് ഉൽപ്പാദനശക്തികളുടെ വികാസത്തിലൂടെയാണ് എന്നതാണ്. ഉൽപ്പാദനശക്തിയെന്നാൽ ഉൽപ്പാദന ഉപകരണങ്ങൾ എന്നർത്ഥം. ട്രാക്ടർ, കൊയ്ത്ത്മെതി യന്ത്രങ്ങൾ എന്നിവയൊക്കെ ഒരു സമൂഹത്തിന്റെ വികാസത്തിന്റെ ചാലകശക്തികളാണ്. അത്തരം വികാസത്തെയാണ് ഇവർ തടഞ്ഞത്. തൊണ്ടുതല്ലി മെഷീനുകൾ തടയുക, കയർമേഖലയിലെ യന്ത്രവൽക്കരണത്തെ തടയുക, നെയ്ത്തു മേഖലയിലെ പവർലൂം തടയുക. കേരളത്തിലെ കമ്മ്യൂണിസ്റ്റുകാർ ചെയ്ത വളരെ പിന്തിരിപ്പനായ, കമ്മ്യൂണിസ്റ്റ് വിരുദ്ധമായ, മാർക്സിസ്റ്റുവിരുദ്ധമായ ഒന്നാണത്. കേരളത്തിന്റെ വികസനത്തെ ഇപ്പോഴും തടയുന്നത് ഇവിടുത്തെ സാമൂഹിക–സാംസ്കാരിക അന്തരീക്ഷമാണ്. കെ. ദാമോദരനുൾപ്പെടെയുള്ള ആളുകൾ പ്രചരിപ്പിച്ച വികൃതരൂപത്തിലുള്ള കമ്മ്യൂണിസ്റ്റ് സിദ്ധാന്തങ്ങളുടെ പരിണതഫലമാണത്. തൊഴിലാളികളെ ചൂഷണം ചെയ്ത് മിച്ചമൂല്യം പിടിച്ചെടുക്കുന്ന ഒരു ഭീകരസംവിധാനമെന്ന നിലയ്ക്കാണ് അവർ മുതലാളിത്തത്തെ അവതരിപ്പിച്ചത്. മുതലാളിത്തത്തെ നശിപ്പിച്ചുകൊണ്ടാണ് കമ്മ്യൂണിസം ഉണ്ടാക്കേണ്ടത് എന്ന ലളിതമായ പാഠമാണ് പഠിപ്പിച്ചത്. അതുകൊണ്ട് എന്തുണ്ടായി ? ഒരു ചെറിയ വ്യാവസായിക സംരംഭകനും, പെട്ടിപ്പീടിക നടത്തുന്നവനുമൊക്കെ മുതലാളിയായി ചിത്രീകരിക്കപ്പെടുകയും ശത്രുവായി മുദ്രകുത്തപ്പെടുകയും ചെയ്യുന്നു. അതുവഴി, സംരംഭകത്വം എന്നു പറയുന്ന, പുതിയ ഉൽപ്പാദനപ്രക്രിയയിൽ ഏർപ്പെടാൻ ആരും തയ്യാറാകാത്ത അവസ്ഥ സംജാതമാകുന്നു. ഗൾഫിൽ നിന്നൊക്കെ പൈസയുമായി വരുന്ന ചെറുപ്പക്കാർ കോയമ്പത്തൂരിലും, മൈസൂരിലും, സേലത്തിലുമെല്ലാമാണ് വ്യവസായങ്ങൾ തുടങ്ങുന്നത്. കോയമ്പത്തൂരൊക്കെയുള്ള വ്യവസായങ്ങളുടെയും കച്ചവടത്തിന്റെയും അടിത്തറ മലയാളികളാണ്. അതിന്റെ കാരണം അവിടെ എളുപ്പത്തിൽ ചെയ്യാൻ പറ്റുന്നു. ഇവിടുത്തെ തടസ്സങ്ങളില്ല. ഇവിടുത്തെ സാമൂഹികമായ സ്പർദ്ധയില്ല.

***ട്രേഡ് യൂണിയനുകളും സമരങ്ങളും ?***

യൂണിയനുകളൊക്കെ ഇപ്പോൾ സമരങ്ങളുടെ കാര്യത്തിൽ കുറെ പിന്നോട്ടായി നിൽക്കുന്നുണ്ട്. പക്ഷെ ഈ സാമൂഹികാന്തരീക്ഷമാണ് കൂടുതൽ ഭീകരം.

കവിത

# അയ്യപ്പദർശനം

എൽ.തോമസ്കുട്ടി

ചിരി
തുടച്ചുകൊണ്ടൊരുവൻ
വാതിലിൽ
പകുതി
ചാരി, മേലുലയുന്നവന്റെ
യാരോഹസ്വരങ്ങളിൽ
ഹോസ്റ്റൽ

പതിയെ
ഞെട്ടി, കീഴ്ഫ്ളോറിലും
അവന്റെ യവഗരോഹ
സ്വരങ്ങളേല്ക്കും മുമ്പേ

'എന്തരണ്ണായീ
കൊച്ചുവെളുപ്പിന്ന്'
എന്നങ്ങ് കേട്ട്
ചെന്നപ്പം, ദാ-

ബാർട്ടൻ ഹില്ലിലെ
ഇരുൾ വഴിപോലൊരു
മൂന്നാം ലോകം
നിഴലായി
ദേശബന്ധു;
നാദമില്ലാ രാജൂ

നീറ്റിവാറ്റിയ
സ്വയമ്പൻ
വാക്കുപോൽ
മുക്കാലിയിൽ
കവി.

•

കവിത

# തിരിച്ചറിവിന്റെ കാണാപ്പുറങ്ങൾ

ശിവകുമാർ.എം. ചിറ്റൂർ

അറവുകാരൻ
ആറുകുട്ടി
ആത്മഹത്യചെയ്തു.
തൂങ്ങിച്ചത്തതാത്രേ !
എന്തിന് ?

മൂന്നുനാൾനിർത്താതെ
മഴപെയ്ത്കഴിഞ്ഞ്
വെക്കാനംകണ്ട
ഒരു പകൽ.
വെളുത്തമാടിനെ
ഒരുക്കിനിർത്തി
കത്തിക്ക്മൂർച്ച
കൂട്ടുകയാണ്,
ആറുക്കുട്ടി.
പെട്ടെന്ന്
മേഘപാളികൾ
രണ്ടായ്പ്പിളർന്നു;
മണ്ണിനെ
പ്രകമ്പനംകൊള്ളി
ച്ചൊരിടിവാൾമിന്നി
തുടർന്നൊരുരോദനവും,

എന്റെ കഴുത്തിലീ
കത്തിയാഴ്ന്നിറങ്ങി
എന്റെയുയിരീ
മണ്ണിൽവീണു
പിടയുമ്പോൾ
നിന്റെ നെഞ്ചും
പിടപിടക്കില്ലേ
അറവുകാരാ
ആറുകുട്ടി ?

മുന്നിൽനിൽക്കുന്ന
മാടിനെ
കണ്ടില്ലെന്നുനടിച്ച്
നിസ്സംഗതഭാവിച്ച്,
ആറുക്കുട്ടി
ഉടൻ പ്രതികരിച്ചു,
'അറവുകാരന്
ഔചിത്യമില്ല'
പിന്നെ,
ആഞ്ഞൊരുവെട്ട്.
തുണ്ടങ്ങൾ രണ്ട്.

# നിതാന്തമായ നിശബ്ദത

വേലകഴിഞ്ഞ്
വീട്ടിലേക്ക് മടങ്ങവേ
വഴിയിൽകണ്ട
ആൾക്കൂട്ടത്തിനിടയിലേക്ക്
ആറുക്കുട്ടി
നുഴഞ്ഞുകയറി.
റെയിൽ പാളത്തിനരികിൽ
ഉടലും തലയും
വേർപെട്ട
നഗ്നശരീരം.
രൂപഭ്രംശംവന്ന
മുഖത്തും മാറിലും
അടിവയറ്റിലും
ആരോമാന്തിയ
പാടുകൾ.
അറവുശാലക്കാരന്റെ
കാഴ്ചപ്പുറത്ത്
തൊഴുത്തുകെട്ടി
താൻപോറ്റിയ
മാട്ടിൻകുട്ടിയെ
ആറുക്കുട്ടിമാത്രം
തിരിച്ചറിഞ്ഞു.
"ഇതുകുറെ
കടന്നകയ്യായി"
ആൾക്കൂട്ടം
പ്രതിഷേധിച്ചു
'അറവുക്കാരന്
ഔചിത്യമില്ല'
ആറുക്കുട്ടി
മൂകമായി
പ്രതിവചിച്ചു.

അന്നുരാത്രി,
അറവുക്കാരൻ
ആറുക്കുട്ടി
ആത്മഹത്യചെയ്തു.
തൂങ്ങിച്ചത്തതാത്രേ
എന്തിന് ?

കവിത

# ക്ഷീണം

കെ. എം. ജയകൃഷ്ണൻ

ചവിട്ടി ഞാൻ നിൽക്കുന്നു
സർപ്പത്തലയിൽ
കാളിയന്റെ തലയിലെ കണ്ണനെപ്പോലെ
കാലൊന്നുവഴുതി; സർപ്പം ആഞ്ഞുകൊത്തി
പുൽക്കിടക്കയിൽ മലർന്നു വീണു, ഞാൻ.
കാലവർഷത്തിന്റെ നാഭിയിൽ
വരുന്നില്ലൊന്നും ഘോരാരവമായി.......
പെരുവിരലോളമൊന്നു ചെറുതാവാൻ
ബസ്സുകാത്തു കിടക്കാൻ തുടങ്ങവേ
പുനർജന്മ കൂടുവിട്ടലയുവാൻ മുതിരവേ....
സർപ്പം മെല്ലെയിഴഞ്ഞു പോകുന്നു;
ഞാനെഴുന്നേറ്റു നിൽകുന്നു.
പുളവനെച്ചവിട്ടിപ്പുളകം കൊണ്ട ഞാൻ
പടിഞ്ഞാട്ടുപോയി ഒരു കട്ടൻകാപ്പികുടിക്കാൻ.
സായാഹ്നയാത്ര വരുന്നോ നീയുമെൻ കൂടെ....
വരുന്നുണ്ടെങ്കിൽ
തസ്രാക്കിലേക്കെത്താമവിടെപ്പൊടി–
പൂരപ്രസംഗം..
തിരിച്ചിത്തിരി വാർണീസുമോന്തി മടങ്ങാം.
തലചായ്ക്കാനെന്തൊരു ക്ഷീണം
ജന്മത്തിൽ നിന്ന് ജന്മാന്തരങ്ങളിലേക്ക്

# മനസ്സിലായി

തലയ്ക്കൊരു കിറുക്കുമില്ലെങ്കിലും
മനസ്സിൻ വലകൊണ്ടല്ലോ
പിടികുന്നു ഞാൻ തലയാകും വൻമീനിനെ.

മനസ്സിലാകുമ്പോഴല്ലേ തല-
യ്കകത്താകുന്ന നീ മലയാളിക്കെന്നോർക്കുകിൽ
മലയാളം പായൽപ്പരപ്പാണ്ട കുളം !
വരട്ടെയീകുളം, കുളംതോണ്ടിവറ്റിക്കുവാൻ
പുതു വാമനന്മാർ വിജ്ഞാന വിതണ്ഡന്മാർ

കുനിക്കാം ശിരസ്സവർക്കായ് ചവിട്ടിത്താഴ്ത്തട്ടെ
യൊക്കെപ്പാതാളപ്പെരുംകുണ്ടിലേക്ക്.
വരില്ല ആണ്ടിലൊരിക്കൽ
പ്രജകളെ കാണാനായി
വെറുത്തു; വെറുത്തു...
ഞാനവരെയത്ര സ്നേഹിച്ചതല്ലേ...

മിഥ്യതൻ പൂക്കളം തീർത്തു വട്ടത്തി-
ലാടിക്കളിച്ചിനിപ്പാടല്ലേ നിങ്ങൾ
'മാനുഷരൊന്നായ കാലം
മാബലി വാണൊരക്കാലം !'

ഓർമ്മ–ആത്മകഥ

# സമാന്തരയാത്രകൾ

എം. സുകുമാരൻ/മനോജ്

? വിവാഹത്തിനുശേഷം ഏട്ടൻ വാടകകാറിലാണ് കോഴിക്കോട്ടേയ്ക്ക് പോകുക. ആഴ്ചകളോളം കാറ് അവിടെ കിടക്കും. വീട്ടിലെ വെള്ളതൊട്ടിയിൽ മീനുകൾ മരണം കാത്തുകഴിഞ്ഞു. അമിത വിലകൊടുത്ത് ഗൾഫുകാരന്റെ അഹന്തയോടെയാണ് മീനുവാങ്ങുക. അളിയന്റെ മദ്യപാനത്തെ ന്യായീകരിച്ചാണ് ഏട്ടൻ സംസാരിച്ചത്. മറ്റൊരു മദ്യപാനി അതാണല്ലോ ചെയ്യുക. മാസങ്ങൾ കഴിഞ്ഞപ്പോൾ ഏട്ടൻ തിരിച്ചുപോക്കിന് തയ്യാറെടുത്തു. വിമാനടിക്കറ്റിന് പണമില്ല. അടുത്തുകൂടിയ അമ്മ ഞാൻ ആരോടെങ്കിലും കടംവാങ്ങിച്ചു കൊടുക്കണമെന്നു പറഞ്ഞു. അവൻ തന്നില്ലെങ്കിൽ ഞാൻ തരാമെന്ന വാഗ്ദാനവും അവർ നടത്തി.

ഞാൻ കടംവാങ്ങിച്ച് പണം കൊടുത്തെങ്കിലും ഏട്ടൻ അത് തിരിച്ചുതന്നില്ല. ലതയുടെ ആഭരണം പണയപ്പെടുത്തി ഞാൻ ബാദ്ധ്യത തീർത്തു. അമ്മയോട് പണം ആവശ്യപ്പെട്ടപ്പോൾ അവൻ തന്നില്ലെങ്കിൽ നീ സഹിച്ചോ എന്ന മറുപടിയും കിട്ടി.

സാഹിത്യകാരന്മാരിൽ മിക്കവരും മദ്യപാനികളാണ്. മദ്യത്തിന്റെ രുചി അറിയാമെങ്കിലും ഞാൻ മദ്യപാനിയല്ല. ചിന്തയും വായനയും എഴുത്തും തന്നെയാണ് എന്റെ ലഹരി. മദ്യപാനിയല്ലാത്ത താങ്കളുടെ മദ്യത്തോടുള്ള സമീപനം എന്താണ് ? സാഹിത്യവും മദ്യപാനവും തമ്മിൽ ബന്ധമുണ്ടോ ? കുടുംബത്തിൽ മദ്യപാനിയല്ലാത്ത താങ്കൾ എങ്ങനെ സ്വീകരിക്കപ്പെടുന്നു ? മദ്യപാനത്തേയും കായിക വിനോദങ്ങളേയും പോഷിപ്പിക്കുന്ന ഭരണകൂടം യുവത്വത്തിന്റെ പ്രതികരണശേഷിയെ നശിപ്പിക്കുകയല്ലേ ?

മദ്യം ശീതളപാനീയംപോലെ സുലഭമായ സമൂഹത്തിലാണ് നമ്മൾഇപ്പോൾ ജീവിക്കുന്നത്. എല്ലാ വ്യവഹാരങ്ങളും മദ്യംകൊണ്ടാണ് ആരംഭിക്കുന്നത്. നന്മയെ പോഷിപ്പിക്കാത്ത മദ്യം ജീവിതത്തിന് അനാവശ്യമാണെന്ന പക്ഷക്കാരനാണ് ഞാൻ. ഇത് എന്റെ വ്യക്തിഗതമായ അഭിപ്രായം. അതുകൊണ്ട് ഞാൻ മദ്യവിരുദ്ധനൊന്നുമല്ല. വല്ലപ്പോഴുമുള്ള മദ്യപാനം ജീവിതപ്രശ്നങ്ങളെ ലഘൂകരിക്കാൻ ചിലർക്കെങ്കിലും സഹായിക്കും. മദ്യത്തിന് അടിമയാകുമ്പോഴാണ് പ്രശ്നങ്ങൾ എല്ലാം ഉണ്ടാകുക.

വീട്ടിൽ എടുത്തുപറയത്തക്ക മദ്യപാനികളൊന്നുമില്ല. അച്ഛൻ സാത്വികനായ മനുഷ്യൻ. ലോകത്തെ മാറ്റിപ്പണിയാൻ നടന്ന യൗവ്വനത്തിൽ മദ്യമല്ല പ്രത്യയശാസ്ത്രമായിരുന്നു എനിക്ക് ലഹരി. മദ്യം ഉണ്ടാക്കുന്ന ദുരന്തത്തെ കൈക്കോളന്മാരിൽ നിന്ന് ചെറുപ്പത്തിൽ തന്നെ എനിക്ക് തിരിച്ചറിയാൻ കഴിഞ്ഞിരുന്നു. അക്കാലത്ത് ദാരിദ്ര്യമായിരുന്നു

എവിടേയും. അതാണ് എന്നെ അസ്വസ്ഥനാക്കിയ വിഷയം.

ഇന്ന് മദ്യം എല്ലാ സാമൂഹ്യബന്ധങ്ങൾക്കും മാനദണ്ഡമാണ്. മദ്യപാനിയല്ലാത്ത ഒരാൾ ഏതു രംഗത്തുനിന്നും പുറന്തള്ളപ്പെടും. മദ്യമാണ് അധികാരവും സൗഹൃദവും എല്ലാം. തിന്മകളിൽ നിന്ന് ഉൾവലിഞ്ഞ് സ്വകാര്യമായി ജീവിക്കുക ഇക്കാലത്ത് അനീതിയോടുള്ള പ്രതിഷേധമാണ്. നമുക്ക് വ്യാജനാകാൻ കഴിയില്ലല്ലോ !

മദ്യം ആദ്യഘട്ടത്തിൽ സർഗ്ഗാത്മതയെ ഉത്തേജിപ്പിക്കാം പിന്നീട് ഏകാഗ്രതയെ ഇല്ലാതാക്കും. മദ്യം സർഗ്ഗാത്മതയെ നശിപ്പിക്കുന്നുവെന്ന് ഉറപ്പിച്ചു പറയാം. താങ്കൾ സൂചിപ്പിച്ചതുപോലെ ഭരണകൂടത്തിന് യുവത്വത്തെ നിഷ്ക്രിയമാക്കാൻ അനേകം വഴികൾ കണ്ടെത്തണം. മദ്യം അതിൽ ഒന്നുമാത്രം. അടുത്തത് കായികരംഗമാണ്. എന്തായാലും ഭരണകൂടം ചിന്തയും വിവേകവുമുള്ള സമൂഹത്തെ ഇഷ്ടപ്പെടുന്നില്ല എന്നതാണ് സത്യം.

? ഓണവും വിഷുവും വിവാഹത്തിന്റെ ആദ്യവർഷത്തിൽ സുഹൃത്തിന്റെ വീട്ടിലാണ് ആഘോഷിച്ചിരുന്നത്. സുഹൃത്തുക്കളുടെ ജാതീയ വിവാഹങ്ങളോടെ അവരുമായുള്ള ബന്ധം അവസാനിച്ചു. അപ്പോഴും വിശേഷദിവസങ്ങളിൽ അമ്മയെ ചെന്നുകണ്ടിരുന്നു. ആഘോഷത്തിന്റെ, ഒത്തൊരുമിക്കലിന്റെ സന്തോഷത്തിനുവേണ്ടി എത്തുന്ന എന്നോട് സ്വന്തംവീട്ടിൽ ഇരുന്നാൽ പോരെ ? വിശേഷമായിട്ട് നീ എന്തിനുവന്നു? എന്നാണ് അമ്മ ചോദിക്കുക. സഹികെട്ടപ്പോൾ ഇനി വീട്ടിലേക്ക് ഇല്ലെന്ന തീരുമാനത്തോടെ ഞാൻ പറഞ്ഞു: പ്രസവിച്ചാൽ അമ്മയാവില്ല, തള്ളയേ ആകൂ. എനിക്കും അവസരം കിട്ടും. ശവത്തോടും ഞാൻ പകരം വീട്ടും.

അമ്മയെ അടുത്തുവിളിച്ച് അവർക്കുമാത്രം അറിയാവുന്ന രഹസ്യത്തെ വെളിപ്പെടുത്താൻ ആവശ്യപ്പെട്ടു. പെങ്ങന്മാരുടേയും ഏട്ടന്റേയും സ്വഭാവങ്ങൾ ഒരേമാതിരിയാണ്. മരിച്ച ഏട്ടനും ഞാനുമാണ് വ്യത്യസ്തർ. അതുകൊണ്ട് ഞങ്ങളുടെ അച്ഛൻ മറ്റാരോ ആണ്. അത് ആരെന്നു പറയണം ?

അമ്മയുടെ മറുപടി കേൾക്കാതെ ഞാൻ പടി ഇറങ്ങി. ജീവിച്ചിരിക്കെ തന്നെ അമ്മ എന്റെ മനസ്സിൽ മരിച്ചുകഴിഞ്ഞു.

ഓണത്തിനും വിഷുവിനും മറ്റുമായി താങ്കൾ പതിവായി നാട്ടിൽ എത്തിയിരുന്നുവല്ലോ ? അമ്മയും അനുജനും മറ്റും താങ്കളെ എങ്ങനെയാണ് സ്വീകരിച്ചത് ? മതാഘോഷങ്ങളോടുള്ള താങ്കളുടെ നിലപാട് എന്താണ് ?

പൊതുവെ മനുഷ്യബന്ധങ്ങളും മനുഷ്യജീവിതവും സാമ്പത്തിക സ്ഥിതിയെ ആസ്പദമാക്കിയാണ് ചലിക്കുന്നത്. വരുമാനമില്ലാത്തവനെ മിക്കവരും പുറന്തള്ളുന്നു. അവർ പ്രേമിക്കാൻപോലും അർഹരല്ലെന്നു പറയാം. എന്റെ സാഹചര്യം തികച്ചും വ്യത്യസ്തമാണ്. അത് എന്റെ അമ്മയുടെ പ്രത്യേകതകൊണ്ട് സംഭവിച്ചതാകാം. ദുഃഖിക്കുന്നുവരോട്, ക്ലേശിക്കുന്നവരോട് അമ്മയ്ക്ക് എന്നും സഹതാപമാണ്. 'മാതൃത്വം' എന്ന വാക്കിന്റെ ആന്തരികാർത്ഥത്തെ ജീവിതത്തിൽ നടപ്പിലാക്കാൻ അമ്മയ്ക്ക്

കഴിഞ്ഞു.

എന്നോട് പ്രത്യേക വാത്സല്യമുണ്ടെങ്കിലും എന്റെ അരക്ഷിതാവസ്ഥയെ അമ്മ മനസ്സിലാക്കി. അനുജന്റെ സാഹചര്യം കൂടുതൽ സുരക്ഷിതമാണ്. ഉയർന്ന ഉദ്യോഗം, നല്ല ശമ്പളമുള്ള ഭാര്യ. എന്റെ അവസ്ഥ ഏറെ കഷ്ടമാണ്. എനിക്കും ഭാര്യയ്ക്കും മരുന്നുകൾക്കുവേണ്ടി ഒരുപാട് പണം വേണം. ഭാര്യയ്ക്ക് മാത്രമാണ് കൃത്യമായ വരുമാനമുള്ളത്. നഗര ജീവിതം ഏറെ ചെലവുള്ളതുമാണ്. ഉൾവലിഞ്ഞ ജീവിതമാണെങ്കിലും രോഗചികിത്സയ്ക്ക് നഗരജീവിതമാണ് ഉത്തമം. ആഢംബര ചികിത്സയും സൗജന്യചികിത്സയും കിട്ടും. അതുകൊണ്ട് തിരുവനന്തപുരത്തെ ഉപേക്ഷിക്കാൻ എനിക്കു കഴിയില്ല. സുഹൃത്തുക്കളുടെ സഹായസഹകരണങ്ങളും ഇവിടെയാണെങ്കിൽ കിട്ടും.

എല്ലാ അവധിക്കാലത്തും ഞാനും കുടുംബവും നാട്ടിൽ വന്നിരുന്നതാണ്. ഉത്സവങ്ങളെ ആഘോഷിക്കാനല്ല, ഒത്തുചേരലിനുവേണ്ടി. കൂട്ടായ്മകൾ നമ്മുടെ ദുരിതഭാരത്തെ കുറയ്ക്കുമല്ലോ ? മതാഘോഷങ്ങൾക്ക് യാതൊരു പ്രാധാന്യവും ഞാൻ നല്കാറില്ല. എങ്കിലും അവ നമ്മുടെ വരണ്ട ജീവിതത്തെ സമ്പന്നമാക്കുന്നു. ചിറ്റൂരിൽ എത്തിയാൽ ബന്ധുക്കളുടെ; സുഹൃത്തുക്കളുടെ; വീടുകളിലേക്കുള്ള തുടർ യാത്രകളാണ്. വയസ്സായവരേയും രോഗികളേയും തീർച്ചയായും ഞാൻ ചെന്നു കാണും. അവരുടെ വേർപാട് എപ്പോഴാണ് സംഭവിക്കുക എന്നറിയില്ല. അടുത്ത വരവിന് ആരുണ്ടാകുമെന്നും അറിയില്ല.

? അവസരം കിട്ടിയാൽ യാത്ര ചെയ്യുന്നവനാണ് ഞാൻ. യാത്രകളെ ഉല്ലാസയാത്രകളാക്കിത്തീർക്കാതിരിക്കാൻ ശ്രമിക്കാറുണ്ട്. യാത്രകൾ സ്വകാര്യതയിൽ നിന്നുള്ള മോചനമാണ്. യാത്ര ചെയ്യുമ്പോൾ പ്രാരബ്ധങ്ങളുടെ ഭാരം മറക്കുന്നു. പല യാത്രകളും എന്റെ ജീവിതബോധത്തെ വർദ്ധിപ്പിച്ചിട്ടുണ്ട്. കാഴ്ചയുടെ പരിധിയെ വിശാലമാക്കാൻ യാത്രകൾ സഹായിച്ചിട്ടുണ്ട്.

യാത്രകളിലെ താങ്കളുടെ അനുഭവം എന്താണ് ?

യാത്ര ചെയ്യാൻ ഇഷ്ടപ്പെടുകയും തീരെ യാത്ര ചെയ്യാത്ത വ്യക്തിയുമാണ് ഞാൻ. രോഗങ്ങൾ നൽകുന്ന അവസ്ഥ വാക്കുകൾക്ക് അപ്പുറത്താണ്. രോഗി ഏതുസമയത്തും പരസഹായം അർഹിക്കുന്നു. അയാൾക്ക് എവിടെയും പ്രത്യേക പരിഗണനകൾ വേണം. മനസ്സ് സജീവമാണെങ്കിലും ശരീരം തളരുമ്പോൾ ആർക്കും ഒന്നും ചെയ്യാനാവില്ല.

ചെറുപ്പത്തിൽ മനോജിനെപ്പോലെ ബസ്സുയാത്രയാണ് ഞാനും ഇഷ്ടപ്പെട്ടിരുന്നത്. സൗകര്യങ്ങൾ കൂടുതലാണെങ്കിലും ട്രെയിൻ യാത്ര വിരസമാണ്. മനുഷ്യജീവിതത്തിൽക്കൂടെയല്ല ആവർത്തന വിരസമായ കാഴ്ചകളിൽക്കൂടെയാണ് ട്രെയിൻ കടന്നുപോകുന്നത്. ബസ്സ് യാത്ര ജീവിതത്തിന്റെ വൈവിധ്യങ്ങളെ വെളിപ്പെടുത്തുന്നു. നമ്മൾ യാത്ര ചെയ്യുകയല്ല. ആൾകൂട്ടത്തിന്റെ നടുക്കുതന്നെ ജീവിക്കുകയാണ്.

തിരുവനന്തപുരത്തുനിന്ന് ചിറ്റൂരിലേക്ക് കുടുംബസഹിതമുള്ള യാത്ര കനത്ത സാമ്പത്തിക ബാദ്ധ്യതയാണ്. അമ്മയും അച്ഛനും ജീവിച്ചിരു

ന്നപ്പോൾ നാട്ടിലേക്കുള്ള യാത്രയെ ഒഴിവാക്കാനായില്ല. പ്രായം കൂടു ന്തോറും യാത്രകൾ അസഹനീയമായ അനുഭവങ്ങളായി. എത്തിയ ഇടത്തെല്ലാം രോഗം ബാധിച്ചു കിടക്കേണ്ടിവരുന്നു. നിരന്തരം കഴിക്കുന്ന മരുന്നുകളുടെ പാർശ്വഫലമായി ഇടയ്ക്കിടെ മൂത്രമൊഴിക്കേണ്ടിവരുന്നു. അത്യാവശ്യമായ യാത്രകൾ പോലും ചെയ്യാൻ കഴിയാത്ത അവസ്ഥയാണ്. റെയിൽമാപ്പുനോക്കി നീണ്ടയാത്രകളെക്കുറിച്ച് വ്യാമോഹത്തോടെ ചിന്തിക്കാമെന്നുമാത്രം.

എഴുത്തുകാരന് യാത്രകൾ അത്യാവശ്യമാണ്. അവന്റെ മനസ്സിൽ ഭൂപ്രദേശങ്ങളുടെ ബിംബങ്ങൾ നിറയും. ജീവിതത്തിന്റെ വൈവിധ്യ ത്തേയും യാത്രകൾ ബോദ്ധ്യപ്പെടുത്തും. യാത്ര ആന്തരികാനുഭവമാക്കി തീർക്കാൻ കഴിയണം. ഉൾക്കാഴ്ചയാണ് യാത്രക്കാരന്റെ ശക്തി. ഉൾക്കാഴ്ച യുള്ള യാത്രക്കാരനുമാത്രമെ യാത്ര തിരിച്ചറിവാകുകയുള്ളൂ.

? ഞാൻ സ്വന്തമായി വീടുവാങ്ങിച്ചതോടെ നല്ലേപ്പിള്ളിയിലെ പെങ്ങളുടെ വരവ് അവസാനിച്ചുവെന്ന് പറഞ്ഞുവല്ലോ. ഓണം അടുത്ത പ്പോൾ അളിയൻ ക്ഷണിക്കാനെത്തി. വളരെ നിർബന്ധിച്ചതിനുശേഷമാണ് ഞങ്ങൾ തിരുവോണത്തിന് യാത്ര പുറപ്പെട്ടത്. തിരുവോണനാളിലെ ഉച്ചയൂണിന് തലേന്നാളത്തെ വിഭവങ്ങളാണ് അവൾ വിളമ്പിയത്. ഉത്രാട ത്തിന് ഓണം ആഘോഷിച്ചുവെന്ന് പെങ്ങൾ പറഞ്ഞു. വൈകീട്ട് തൊടി യിലെ തകര വലിച്ച് ഉപ്പേരിയുണ്ടാക്കി. പിറ്റേന്ന് മുതൽ ലതയ്ക്ക് വയറിളക്കം ആരംഭിച്ചു. ലതയെ ഡോക്ടറെ കാണിച്ച് കൊല്ലങ്കോട്ടെത്തിയ ഞാൻ അസുഖം മാറാൻ കാത്തിരുന്നു. വീണ്ടും നല്ലേപ്പിള്ളിയിൽ എത്തിയ ഞാൻ പെങ്ങളോട് കണ്ഠക്ഷോഭത്തെ ഇറക്കിവെച്ചു. അളിയനേയും വെറുതെ വിട്ടില്ല. കുവൈറ്റുകാരനായ ഏട്ടന്റെ ഭാര്യ നല്ലേപ്പിള്ളിയിലെ നിത്യസന്ദർശകയാണ്. അവർക്കു നൽകുന്ന സൽക്കാരകഥകളെ ഞാൻ കേട്ടറിഞ്ഞിട്ടുണ്ട്.

പണം മാനദണ്ഡമായ സമൂഹത്തിൽ മനുഷ്യബന്ധങ്ങൾക്ക് പ്രസക്തിയില്ലല്ലോ. കോടിരൂപ ഉണ്ടെങ്കിൽ ആർക്കും കോടീശ്വരനാകാം. പുതിയ ഈശ്വരനാകാം. ഇത്തരം സമാനാനുഭവങ്ങൾ; അവഹേളനകൾ താങ്കൾ അനുഭവിച്ചിട്ടുണ്ടോ ?

ഓരോ വ്യക്തിയും വ്യത്യസ്ത സാഹചര്യങ്ങളിലാണ് ജീവിക്കു ന്നത്. ഒരേ അനുഭവത്തെ രണ്ടുപേർ വ്യത്യസ്തമായാണ് അനുഭവിക്കുന്നത്. അധികാരവും സമ്പത്തും മാനദണ്ഡമാക്കിയ സമൂഹത്തിൽ ജീവിക്കുന്ന വ്യക്തികളും ഇവയുടെ പ്രണേതാക്കൾ തന്നെയാണ്. മിക്ക മനുഷ്യരു ടേയും ഇടപെടലുകളുടെ ലക്ഷ്യം സ്വകാര്യമായ നേട്ടങ്ങൾ തന്നെയാണ്. ഇത് എല്ലാ ബന്ധങ്ങൾക്കും ബാധകമാണ്.

പരാജയപ്പെട്ട, അവഗണിക്കപ്പെട്ട, എഴുത്തുകാരനാണല്ലോ താങ്കൾ. പണവും പ്രശസ്തിയുമില്ല, അധികാരവുമില്ല, അതുകൊണ്ട് അവഗണന സ്വാഭാവികമാണ്. എന്റെ അവസ്ഥ കുറെക്കൂടി ഭേദപ്പെട്ടതാണ്. അറിയ പ്പെടുന്ന എഴുത്തുകാരനായതുകൊണ്ട് സമൂഹവും സുഹൃത്തുക്കളും ബന്ധുക്കളും ആദരിക്കുന്നുണ്ട്. നന്മകൂടുതലുള്ള സുഹൃത്തുക്കളും

ബന്ധുക്കളുമാണ് എന്റെ ചുറ്റിലുമുള്ളത്.

അവഗണനയും അപമാനവും അസഹ്യമായ അനുഭവങ്ങളാണ്. എവിടെയും അർഹിക്കുന്നത് കിട്ടണം. വളരെ കുറച്ച് എഴുതി ഒരുപാടു നേട്ടങ്ങൾ ഉണ്ടാക്കിയ ആളാണ് ഞാൻ. അനർഹമായ പലതും എനിക്ക് ലഭിച്ചിട്ടുണ്ട്. അത് നൽകുന്നവരുടെ മഹാമനസ്ക്കത. എഴുത്ത് ജീവ രക്തത്തെ വാക്കുകളിൽ നിക്ഷേപിക്കലാണ്. ശാരീരികവും മാനസികവുമായ പീഢനം. മറ്റൊരു തരത്തിൽ പറഞ്ഞാൽ എഴുത്തുക്കാരന്റെ പീഢനങ്ങളെ സമൂഹം ആദരിക്കുമ്പോൾ എഴുതപ്പെട്ട ഓരോ വാക്കുകളും ജീവ സാന്നിദ്ധ്യമായി തുടരുന്നു.

തിന്മനിറഞ്ഞ ലോകത്തിൽ നന്മയുടെ ഇടം കണ്ടെത്തുക പ്രയാസമാണ്.

? സുഖങ്ങൾ മാത്രമുള്ള സ്വർഗ്ഗത്തെ അല്ല ദുരിതങ്ങൾ നിറഞ്ഞ നരകത്തെയാണ് എനിക്കിഷ്ടം. ദുരിതങ്ങളും ദുഃഖങ്ങളുമാണ് ജീവിതത്തെ സംബന്ധിച്ച തിരിച്ചറിവു നൽകുക. ജീവിതത്തെ സംബന്ധിച്ച താങ്കളുടെ നിരീക്ഷണങ്ങൾ എന്താണ് ?

എന്റെ എഴുത്തിന്റെ നല്ല നാളുകളിൽ അസ്തിത്വവാദമാണ് ധൈഷണികതയെ, സാഹിത്യമണ്ഡലത്തെ ഭരിച്ചിരുന്നത്. കമ്മ്യൂണിസ്റ്റ് പ്രത്യയശാസ്ത്രം സാഹിത്യത്തിൽ അവഗണിക്കപ്പെട്ട പ്രസ്ഥാനമാണ്. അതിനു കാരണം സോഷ്യലിസ്റ്റ് റിയലിസത്തിന്റെ സമൂഹത്തോടുള്ള കാഴ്ചപ്പാടാണ്. വർഗ്ഗീയമായി സമൂഹത്തെ വിഭജിക്കുമ്പോൾ വ്യക്തികൾ അപ്രസക്തരാകുന്നു. അവരുടെ മനോവിചാരങ്ങൾ, സ്വകാര്യഅനുഭവങ്ങൾ, എല്ലാം അവഗണിക്കപ്പെടുന്നു. സ്ഥലത്തേയും കാലത്തേയും സാമാന്യവൽക്കരിക്കുമ്പോൾ വ്യക്തിത്വങ്ങളും യാന്ത്രികമാകുക സ്വാഭാവികമാണ്. യാഥാർത്ഥ്യത്തെ അല്ല അയഥാർത്ഥ്യത്തെയാണ് സോഷിലിസ്റ്റ് റിയലിസം പെരുപ്പിച്ചുകാട്ടിയത്.

ദാരിദ്ര്യം കണ്ടുവളർന്ന ഞാൻ യാഥാർത്ഥ്യത്തെയാണ് എപ്പോഴും ഉൾക്കൊണ്ടത്. ദാരിദ്ര്യമാണ് എന്റെ ജീവിതാവബോധത്തിന്റെ വികാസ പരിണാമകേന്ദ്രം. ദൈവത്തിന്റെ അനീതിയെ ദാരിദ്ര്യത്തിൽ നിന്നാണ് ഞാൻ തിരിച്ചറിഞ്ഞത്. ദൈവമല്ല ഭക്ഷണമാണ്; ഭൗതികസാഹചര്യമാണ്; പ്രാധാന്യമെന്ന് ഞാൻ തിരിച്ചറിഞ്ഞത് ദരിദ്രരിൽ നിന്നാണ്. എന്റെ തലമുറയിലെ എല്ലാ എഴുത്തുക്കാരും ദാരിദ്ര്യം എന്താണെന്ന് അറിഞ്ഞവരാണ്. വ്യത്യസ്ത ദിശയിൽ സഞ്ചരിച്ചെങ്കിലും ഞങ്ങൾക്കെല്ലാം ജീവിതത്തെ സംബന്ധിച്ച് വ്യക്തമായ ധാരണ ഉണ്ടാക്കി എടുക്കാൻ കഴിഞ്ഞു.

? ജീവിതം ഇവിടെ ആരംഭിക്കുകയും ഇവിടെ തന്നെ അവസാനിക്കുകയും ചെയ്യുന്നു. മതങ്ങളും ദൈവങ്ങളും ജീവിതത്തിന് അനാവശ്യമാണ്. മൂല്യബോധമാണ്, നന്മതിന്മകളാണ് ജീവിതത്തിന്റെ മാനദണ്ഡം. ഭൗതികേതരമായ യാതൊന്നും പ്രപഞ്ചത്തിന്റെ; ജീവിതത്തിന്റെ മുകളിൽ ഇല്ല. മനുഷ്യന്റെ എല്ലാ പരിശ്രമങ്ങളും മനുഷ്യത്വത്തിന് വേണ്ടി ആകണം. ജീവിക്കുക കാലം കഴിക്കലല്ല. കാലത്തിലേക്ക് മാനുഷികതയെ സമർപ്പിക്കലാണ്.

ദൈവങ്ങളും മതങ്ങളും ഇല്ലാത്ത ഭൂമിയാണ് ലോകത്തിന് കൂടുതൽ സ്വാസ്ഥ്യം നൽകുക. ഇക്കാലത്താണ് ഞാൻ 'കാലാവധി' എഴുതിയത്. നോവലിന്റെ കൈയ്യെഴുത്തു പ്രതിയുമായി ഞാൻ രാജീവനെ സമീപിച്ചു. മാഷാണ് അന്നത്തെ എന്റെ ആദ്യത്തെ വായനക്കാരൻ. എഴുത്തിനോടും അക്ഷരങ്ങളോടും വെറുപ്പ് പ്രകടിപ്പിച്ച ബി. രാജീവൻ ആഷാമേനോനെ കാണാൻ ആവശ്യപ്പെട്ടു. കൊല്ലങ്കോട് താമസം തുടങ്ങിയതിനുശേഷം ആഷാമേനോനെ പരിചയപ്പെട്ടിട്ടുണ്ട്. ഇടക്കിടെ കാണാറുണ്ട്. നോവലിനെക്കുറിച്ച് കേട്ടപ്പോൾ ആഷാമേനോന് 'കാലാവധി' വായിക്കണമെന്നായി. കയ്യെഴുത്തുപ്രതി ഞാൻ നൽകുകയും ചെയ്തു.വായനകഴിഞ്ഞ് നോവൽ തിരിച്ചുനൽകുമ്പോൾ താൻ നോവൽ വായിച്ച കാര്യം മറ്റാരും അറിയരുതെന്നും എഴുത്തുകാരനും നിരൂപകനും തമ്മിൽ അവിശുദ്ധബന്ധമാണ് നിലവിൽ ഉള്ളതെന്നും പറഞ്ഞു.

'കാലാവധി'യുടെ മാറ്റി എഴുത്തും തിരുത്തലുമായി ഞാൻ ദിവസങ്ങൾ തള്ളിനീക്കി. ഒരു ദിവസം രാത്രി ഒമ്പതുമണിയോടെ ആഷാമേനോന്റെ സുഹൃത്ത് വീട്ടിലേക്ക് കയറിവന്നു. സ്വയം പരിചയപ്പെടുത്തിയ അയാൾ 'സമതാളം' മാസിക എനിക്കു നൽകി. മേനോന്റെ നോവലിന്റെ ഒന്നാം ഭാഗം മാസികയിൽ ഉണ്ടെന്നും പറഞ്ഞു. എന്റെ നോവലിനെക്കുറിച്ച് ആഷാമേനോൻ സംസാരിച്ചിട്ടുണ്ടെന്നും ആ ആശയങ്ങൾ തന്നെയാണ് മേനോന്റെ നോവലിൽ കാണുന്നതെന്നും പറഞ്ഞു. രാത്രിതന്നെ ഞാൻ ആഷാമേനോന്റെ നോവൽ വായിച്ചുതീർത്തു. ഞാൻ ഉപയോഗിച്ച ബിംബങ്ങളേയും പ്രതീകങ്ങളേയും അതേപടി ഉപയോഗിച്ചിരിക്കുന്നു. മാറ്റിയെഴുത്തിന്റെ ചില വ്യത്യാസങ്ങൾ മാത്രം.

ബി. രാജീവൻ നിശ്ശബ്ദനായതുകൊണ്ട് ഞാൻ നവധാരയുടെ പ്രസിഡണ്ടായ ഇ.എൻ. മുളീധരൻനായരെ സമീപിച്ചു. നവധാര 'കാട്ടാളൻ' പ്രസിദ്ധീകരിച്ച പ്രസാധകരാണ്. മുരളീധരൻനായർ എന്നെ അയ്യപ്പപണിക്കരുടെ അടുത്തേക്ക് പറഞ്ഞുവിട്ടു. അയ്യപ്പപണിക്കർ കടമ്മനിട്ടയുമായി ബന്ധപ്പെട്ടു. തുടർന്ന് ഞാനും കടമ്മനിട്ടയും കലാകൗമുദിയിൽ എത്തി. കടമ്മനിട്ട പ്രശ്നം അവതരിപ്പിച്ചപ്പോൾ നോവൽ കലാകൗമുദിയിൽ പ്രസിദ്ധീകരിക്കാമെന്നു പറഞ്ഞു. മോഷണത്തെ മനസിലാക്കാൻ 'സമതാള'ത്തിന്റെ കോപ്പി വാങ്ങുകയും ചെയ്തു.

പിന്നീട് കലാകൗമുദി പത്രാധിപർ എൻ.ആർ.എസ്. ബാബുവിന്റെ കത്തുകിട്ടിയപ്പോൾ ഞാൻ വീണ്ടും തിരുവനന്തപുരത്തേയ്ക്ക് പുറപ്പെട്ടു. ക്ഷമാപണത്തോടെ സംസാരിച്ചുതുടങ്ങിയ പത്രാധിപർ ആഷാമേനോന് മോഷണത്തെക്കുറിച്ച് എഴുതിയ കത്ത് അബദ്ധമായെന്നു പറഞ്ഞു. ആഷാമേനോൻ ഒറ്റപ്പെട്ട വ്യക്തിയല്ലെന്നും 'കലാകൗമുദി' പ്രശ്നം ഏറ്റെടുത്തതോടെ മേനോൻ സംഘത്തിലെ പലരും പത്രമുടമയെ സമീപിച്ചെന്നും പറഞ്ഞു. പത്രം ഉടമ നോവൽ പ്രസിദ്ധീകരിക്കരുതെന്ന താക്കീതും നല്കി. നോവൽ പ്രസിദ്ധീകരിക്കാൻ സമ്മതിച്ച സ്ഥിതിയ്ക്ക് പത്രാധിപർക്ക് 'കാലാവധി' വാരികയിൽ അച്ചടിക്കാനുള്ള അവകാശമുണ്ടെന്നും പറഞ്ഞു. പക്ഷേ ജോലിയിൽ തുടരാൻ പത്രാധിപർക്കു കഴിയില്ല.

എന്റെ നോവൽ മറ്റൊരാൾക്ക് ദുരിതം നൽകരുതെന്നു കരുതി ഞാൻ കയ്യെഴുത്തുപ്രതി തിരിച്ചുവാങ്ങിച്ചു. സുഹൃത്തായ 'സംക്രമണം' പ്രിയദാസിനോട് വിവരം പറഞ്ഞ് കൊല്ലങ്കോട്ടേയ്ക്ക് പുറപ്പെട്ടു. മൂന്നു ദിവസം കഴിഞ്ഞപ്പോൾ ആലപ്പുഴ 'മുഖവുര' മാസികയിൽ നിന്ന് മാറ്ററുമായി വരാൻ ആവശ്യപ്പെട്ട് കത്തുകിട്ടി. പൂണിയിൽ സുരേന്ദ്രനും ഐ.ബി. മൻമഥനും എന്നെ മാസിക നടത്തിയിരുന്ന മുറിയിൽ എത്തിച്ചു. ഒറ്റരാത്രി കൊണ്ടുതന്നെ അവർ കാലാവധി വായിച്ചുതീർത്തു. 'സമതാള'ത്തിലെ ആഷാമേനോന്റെ നോവലും അവർ പരിശോധിച്ചു. തുടർന്ന് 'മുഖവുര' മാസികയിൽ ആഷാമേനോന്റെ മോഷണത്തെക്കുറിച്ചുള്ള ലേഖനവും പ്രസിദ്ധീകരിച്ചു. കെ.എൻ.ഷാജിയുടെ 'നിയോഗം' മാസികയിലും തിരുവനന്തപുരത്തുനിന്നു പ്രസിദ്ധീകരിച്ചിരുന്ന 'മൃഗയ' മാസികയിലും ആഷാമേനോന്റെ മോഷണകഥ വന്നു.

റോഡിൽവെച്ചു കണ്ട ആഷാമേനോൻ എന്നെ സമീപിച്ചു. പ്രശ്നം എങ്ങനേയും അവസാനിപ്പിക്കണമെന്നും ഞാൻ ആരോപണം പിൻവലിക്കണമെന്നും ആവശ്യപ്പെട്ടു. അയാൾ എന്തിനും തയ്യാറാണെന്നും അറിയിച്ചു. സാമ്പത്തികമാണ് മേനോൻ സൂചിപ്പിച്ചത്. ആഷാമേനോന് മറുപടിയായി അധാർമ്മികതയോടുള്ള യുദ്ധത്തിൽ ജയപരാജയങ്ങളില്ലെന്നും യുദ്ധം ചെയ്യുക മാത്രമാണ് നീതിയെന്നും പറഞ്ഞ് ഞാൻ പിരിഞ്ഞു.

'കാലാവധി' യുടെ വിധി അറിഞ്ഞ് 'മുഖവുര' വായനക്കാരൻ നോവൽ പ്രസിദ്ധീകരിക്കാൻ തയ്യാറായി. നോവൽ വിതരണത്തിന് ഏറ്റെടുക്കാൻ പ്രസാധകൻ സന്നദ്ധനായില്ല. ആഷാമേനോൻ സംഘമാണെന്നും മനോജ് വ്യക്തിയാണെന്നും അയാൾ മറുപടി പറഞ്ഞു. സംഘത്തെ വെറുപ്പിക്കുക ഒരു പ്രസാധകന് ചേർന്ന നടപടിയല്ല.

പ്രസാധകനെ കണ്ടെത്താനുള്ള എന്റെ ശ്രമങ്ങൾ അവസാനിച്ചു. നോവൽ സ്വയം അച്ചടിക്കാൻ തയ്യാറായി. കടംവാങ്ങിച്ചാണ് സംഖ്യ സ്വരൂപിച്ചത്. സുഹൃത്ത് കയ്യെഴുത്തുപ്രതി കോട്ടയത്തെ ലിപി പ്രസ്സിൽ ഏല്പിച്ചു. അച്ചടി വൈകുന്നതു കണ്ടപ്പോൾ ഞാൻ വിവരം അന്വേഷിച്ച് കോട്ടയത്ത് എത്തി. പ്രസ്സ് ജീവനക്കാർ സമരത്തിലാണ്. പ്രസ്സിൽ വീണ്ടും പണി ആരംഭിക്കാനുള്ള സാദ്ധ്യത കുറവാണ്. കയ്യെഴുത്ത് പ്രതിയുമായി ഞാൻ ലിറ്റിൽ പ്രിൻസ് ശ്രീകുമാറിനെ സമീപിച്ചു. അദ്ദേഹം സന്തോഷത്തോടെ നോവൽ പ്രസിദ്ധീകരിക്കാൻ തയ്യാറായി.

മാസങ്ങൾ കടന്നുപോയപ്പോൾ വീണ്ടും ഞാൻ കോട്ടയത്ത് എത്തി. പ്രസാധകസ്ഥാപനം പൂട്ടിയിരിക്കുന്നു. ശ്രീകുമാറിനെക്കുറിച്ച് യാതൊരു വിവരവുമില്ല. നിരാശയോടെ ഞാൻ കൊല്ലങ്കോട്ടേക്ക് മടങ്ങി. പിന്നീട് വർഷങ്ങൾ കഴിഞ്ഞ് സുഹൃത്തായ ജെ. രാധാകൃഷ്ണൻ 'കാലാവധി' തിരുനല്ലൂരിന് അയച്ചുകൊടുക്കാൻ ആവശ്യപ്പെട്ട് കത്തെഴുതി. ജനയുഗം പത്രാധിപരായ തിരുനല്ലൂരാണ് വാരികയിൽ 'കാലാവധി' പ്രസിദ്ധീകരിക്കുന്നത്. പിന്നീട് പ്രഭാത് ബുക്ക് ഹൗസ് നോവൽ പുസ്തകമാക്കി.

**താങ്കളുടെ രചനകളെ മറ്റാരെങ്കിലും അനുകരിച്ചിട്ടുണ്ടോ ? മോഷ്ടിച്ചിട്ടുണ്ടോ ?**

നമ്മുടെ നിരൂപണരംഗം പൊതുവെ മലിനമാണ്. മൗലികമായ ചിന്തകൾ യാതൊന്നും തന്നെ ഇല്ല. എല്ലാവരും പാശ്ചാത്യരെ കടമെടുത്താണ് ഉപജീവനം നടത്തുന്നത്. സർഗ്ഗാത്മകത സ്വന്തം മണ്ണിനെക്കുറിച്ചു പറയുമ്പോൾ നിരൂപണം അന്യന്റെ അളവുകോലുമായി രചനയെ സമീപിക്കുകയാണ്. ആധുനിക സാഹിത്യസൃഷ്ടികളുടെ അടിത്തറ പാശ്ചാത്യം തന്നെയാണ്. പക്ഷേ ഇവിടത്തെ എഴുത്തുകാരൻ ഇവിടത്തെ ജീവിതത്തെക്കുറിച്ചാണ് പറയുന്നത്. മാധ്യമരീതി പാശ്ചാത്യമാണെന്നു മാത്രം. നിരൂപണത്തിന്റെ സ്ഥിതി ഇതല്ല. അത് പാശ്ചാത്യ ധൈഷണികതയുടെ അന്ധമായ പകർപ്പാണ്. മൗലികമായ ഒരു നിരീക്ഷണം പോലുമില്ല.

മനുഷ്യജീവിതത്തെക്കുറിച്ചു പറയുന്ന സാഹിത്യകാരന് എവിടെ എങ്കിലും നന്മ കാണും. ജീവിതവുമായി നേരിട്ടു ബന്ധമില്ലാത്ത നിരൂപകനിൽ നിന്ന് നന്മ പ്രതീക്ഷിക്കരുത്. നിരൂപകന്റെ മാർദ്ദവമായ തലോടൽ വളരെയധികം ഞാൻ അനുഭവിച്ചിട്ടിണ്ട്. എന്റെ നേർക്കുള്ള നിരൂപകരുടെ സമീപനങ്ങൾക്ക് സാഹിത്യബാഹ്യമായ അനേകം കാരണങ്ങൾ കാണും.

എന്റെ രചനകളെ പ്രകടമായി ആരും മോഷ്ടിച്ചിട്ടില്ല. അത്തരം അനുഭവമുണ്ടാകാത്തതിന് നന്ദി. രചനയെ മോഷ്ടിക്കുന്നവർക്ക് സ്രഷ്ടാവിന്റെ വേദന അറിയില്ല. മലയാള സാഹിത്യത്തിൽ മോഷണകല വ്യാപകമാണ്; പലതും ഇംഗ്ലീഷിൽ നിന്നാണെന്നു മാത്രം.

? പി.എ.ബക്കർ 'മിന്നാമിനുങ്ങുകൾ മെഴുകുതിരികൾ' സിനിമയാക്കാൻ ശ്രമിച്ചിരുന്നു റെയിൽവെയുടെ നിബന്ധനകൾ കാരണം ശ്രമം വിജയിച്ചില്ല. തിരുവോണം മണി കഥയ്ക്കു വേണ്ടി എന്നെ സമീപിച്ചു. എറണാകുളത്ത് കഥാചർച്ചയുമായി ഒരു ദിവസം താമസിച്ചു. ചെറുപ്പക്കാരനായ നിങ്ങൾക്ക് സിനിമാ ഫീൽഡിൽ നിന്നാൽ തുടർന്ന് സാഹിത്യകാരനായി ജീവിക്കാനാവില്ലെന്നു പറഞ്ഞു. ധാരാളം പണം ഉണ്ടാക്കാമെന്നും കൂട്ടത്തിൽ ദുശ്ശീലങ്ങളും ഉണ്ടാകുമെന്നും മണി പറഞ്ഞു. നടിമാരുടെ കൂടെ ശയിച്ച ഓർമ്മകളും വിലകൂടിയ മദ്യത്തിന്റെ ലഹരിയുമാണ് ജീവിതത്തിൽ അവസാനിക്കുക. താലപര്യമുണ്ടെങ്കിൽ വീണ്ടും കാണണമെന്ന് അയാൾ അവശ്യപ്പെട്ടു. ടി. വി. സീരിയിനുവേണ്ടി പലരും സമീപിച്ചിട്ടുണ്ട്. ലൈംഗികതയും മദ്യവുമാണ് അവരുടെ സാംസ്ക്കാരിക പശ്ചാത്തലം. നന്മനിറഞ്ഞ ജീവിതത്തെ ആഗ്രഹിച്ചിരുന്ന എനിക്ക് അത്തരം വഴികളെ സ്വീകരിക്കാനായില്ല.

സിനിമ താങ്കൾക്ക് എന്തനുഭവമാണ് നല്കിയത് ? സാമ്പത്തിക നേട്ടമുണ്ടായോ ?

എന്റെ കഥകളുടെ പ്രമേയം രാഷ്ട്രീയമാണ്. എന്റെ കഥകളെ സിനിമ ആക്കിയവരും രാഷ്ട്രീയ പ്രതിബന്ധതയെയാണ് നിർവ്വഹിച്ചത്. സാഹിത്യം കാലഘട്ടത്തിന്റെ പ്രതിച്ഛായ ഉൾക്കൊള്ളുന്നതുപോലെ അവരും കാലത്തെ ഉൾക്കൊണ്ടു. പ്രതിബദ്ധതയ്ക്ക് സംഭവിക്കുന്ന ദുരന്തം തന്നെ അത്തരം സിനിമകൾക്കുമുണ്ടായി. കലയും ജീവിതത്തിന്റെ സൂക്ഷ്മതലങ്ങളും അവരുടെ സിനിമകളിൽ നിന്ന് ചോർന്നുപോയി. മാറിയ കാലത്ത് അവ വീണ്ടും കാണുമ്പോൾ അസഹനീയമായ അനുഭവങ്ങളായി.

പ്രതിബദ്ധതയ്ക്ക് അപ്പുറത്തുള്ളതും പ്രതിബദ്ധതകൊണ്ട് ഇല്ലാതാകുന്നതു മാണ് ജീവിതം, കല. ഇവയെ അതിസൂക്ഷ്മമായി കൈകാര്യം ചെയ്യണം. ആശയത്തേയും കാലികാവസ്ഥയേയും ഒഴിവാക്കിയാലും സർഗ്ഗസൃഷ്ടി നിലനില്ക്കണമെങ്കിൽ കല വേണം. പ്രതിബദ്ധതാസാഹിത്യത്തിലും അത്തരം സിനിമകളിലും കലയുടെ നിരാസമാണ് സംഭവിച്ചത്. പ്രമേയ ത്തേയും വാക്കുകളേയും ഗൗരവമായി സമീപിച്ച എനിക്ക് സാഹിത്യത്തിൽ രചനാശില്പത്തെ സംരക്ഷിക്കാനായി

ശേഷക്രിയയും സംഘഗാനവും ഉണർത്തുപാട്ടും പിതൃതർപ്പണ വും തിത്തുണ്ണിയും സിനിമയായിട്ടുണ്ട്. സിനിമയ്ക്കുവേണ്ടി പിതൃ തർപ്പണം 'മാർഗ്ഗ'മായി. തിത്തുണ്ണി 'കഴക'മായി. ശേഷക്രിയയാണ് ഒരി ക്കലും മറക്കാത്ത അനുഭവമായിത്തീർന്നത്. കുറച്ചു ചെറുപ്പക്കാർ ചേർ ന്നാണ് ശേഷക്രിയ സിനിമയാക്കുന്നത്. രാഷ്ട്രീയ പ്രതിബദ്ധത ഉണ്ടെ ങ്കിലും സാധാരണ സിനിമാക്കാരുടെ ജീവിതശൈലിയാണ് അവർ തുടർ ന്നത്. യാതൊരു ചിട്ടയുമില്ല. ലൊക്കേഷൻ സ്ക്രിപ്റ്റ് ഇല്ലാത്തതുകൊണ്ട് ചില ഭാഗങ്ങളുടെ ചിത്രീകരണത്തിൽ പശ്ചാത്തലമാകെ മാറി. ശേഷക്രിയ തിയ്യേറ്ററുകളിൽ എത്താതെ അവസാനിച്ചു.

പിന്നീട് മാസങ്ങൾ കഴിഞ്ഞ് നിർമ്മാതാക്കളിൽ ഒരാൾ അടി വസ്ത്രവുമായി എന്റെ വീട്ടിലേക്ക് ഓടിക്കയറിവന്നു. പിന്നാലെ അയാളെ അന്വേഷിച്ച് മറ്റു പലരും. നിർമ്മാതാവ് ഭ്രാന്തിനു ചികിത്സയിലാണെന്ന് അറിയാൻ കഴിഞ്ഞു.

ബക്കറുമായുള്ള സൗഹൃദത്തെ ഇപ്പോഴും അഭിമാനത്തോടെ ഞാൻ ഓർക്കുന്നു. തികഞ്ഞ മാന്യൻ. സിനിമാക്കരന്റെ ജാഡയില്ല. എം. പി. സുകുമാരൻ നായരും വിജയരാഘവനും ആശ്വാസം നൽകുന്ന അനു ഭവമാണ്. കഥ എന്റേതാണെങ്കിലും സിനിമാ നിർമ്മാണവുമായി ഞാൻ ഗാഢമായി ബന്ധപ്പെടാറില്ല. അനാവശ്യമായ മാനസിക സംഘർഷങ്ങളെ ഒഴിവാക്കാനുള്ള മാർഗ്ഗമാണ്. വായനക്കാരന്റെ ആസ്വാദനത്തെ എഴുത്തു കാരന് നിയന്ത്രിക്കാനാവില്ല. അതുകൊണ്ട് സിനിമാ നിർമ്മാണത്തിൽ അനാ വശ്യമായ ഇടപെടലുകൾ നടത്താതെ ഞാൻ മാറിനിന്നു.

? കാലത്തിന് യോജിക്കാത്ത ജീവിതരീതിയും ചിന്തയുമായതു കൊണ്ട് ദുരിതകാലത്തിലേക്ക് പിൻഗാമികളെ ഇറക്കിവിടാൻ ഞാൻ ആഗ്രഹിച്ചില്ല. വീട് വ്യവസ്ഥിതിയുടെ പരിച്ഛേദമാണ്. മക്കളുണ്ടാകുമ്പോൾ മുഖ്യധാരയുടെ മുന്നിൽ കയറിനിൽക്കണം. അല്ലെങ്കിൽ മക്കളുടെ ജീവിത ത്തോട് അനീതി ചെയ്യുകയാകും.

ഭാര്യയ്ക്ക് ചില ശാരീരിക കുഴപ്പങ്ങളുണ്ടായിരുന്നു. ഡോക്ടറെ കാണിച്ച് മരുന്നുകൾ കഴിച്ചുതുടങ്ങി. മരുന്നിന് ഭാരിച്ച ചെലവ്. പലരോടും കടം വങ്ങേണ്ടിവന്നു. സ്ത്രീയുടെ അമ്മ ആകാനുള്ള ആഗ്രഹത്തെ നിഷേ ധിക്കരുതല്ലോ. മരുന്നുവാങ്ങിക്കാൻ പണമില്ലാതെ വിഷമിക്കുമ്പോഴാണ് അവൾ എന്റെ പരുത്തി വസ്ത്രങ്ങളെക്കുറിച്ച് പരാതിപ്പെട്ടത്. മുമ്പും അവൾ പലതവണ പരാതി പറഞ്ഞിട്ടുണ്ട്. മരുന്നിനുവേണ്ടി കടംവാങ്ങിച്ചു മടുത്ത

ഞാൻ പണമുണ്ടെങ്കിൽ പോളിസ്റ്റർ വസ്ത്രം വാങ്ങാമെന്നുപറഞ്ഞു. പെട്ടെന്നുതന്നെ അവൾ അലമാരയിൽ രഹസ്യമായി വെച്ച പണം എടുത്തുതന്നു. വന്ധ്യതാ ചികിത്സയ്ക്ക് പണമില്ലെന്നു പറഞ്ഞ അവൾ ഭൗതിക മാന്യതയ്ക്കുവേണ്ടി പണം നല്കിയപ്പോൾ എനിക്ക് വല്ലാത്ത വെറുപ്പുതോന്നി. പോളിസ്റ്റർ ജുബ്ബയും മുണ്ടും ഞാൻ ഉടുത്തുതുടങ്ങി. അതോടെ അവളുടെ വന്ധ്യതാ ചികിത്സയും അവസാനിപ്പിച്ചു.

മകളുടെ കടന്നുവരവ് താങ്കളുടെ ജീവിതത്തെ എത്രത്തോളം സ്വാധീനിച്ചു ? ജീവിത വീക്ഷണത്തിനും ദാമ്പത്യത്തിനും എന്തു മാറ്റങ്ങളാണ് മകൾ ഉണ്ടാക്കിയത് ?

കഷ്ടപ്പാടുകളുടെ നടുവിലേക്കാണ് മകൾ ജന്മ നിലവിളികളോടെ കടന്നുവരുന്നത്. നഗരജീവിതം സുഖകരമാകണമെങ്കിൽ ധാരാളം പണം വേണം. എന്റേയും ഭാര്യയുടേയും അവസ്ഥ മറിച്ചാണ്. ഞങ്ങളുടെ ജീവിതം ആരംഭിച്ചതുതന്നെ ദാരിദ്രത്തിന്റെ മേൽത്തട്ടിലാണ്. അനാവശ്യങ്ങളെ പരമാവധി ഒഴിവാക്കി, ലൈൻമുറിയിലെ താമസം ഭാരിച്ച വാടക ഒഴിവാക്കി, ലാളിത്യത്തിന്റെ സൗന്ദര്യം എന്താണെന്ന് അറിയാൻ എനിക്ക് അവസരമുണ്ടായി.

രോഗങ്ങളാണ് ജീവിതാരംഭം തൊട്ടേ എന്നെ അലട്ടിക്കൊണ്ടിരിക്കുന്നത്. വിട്ടുമാറാത്ത ശ്വാസംമുട്ടൽ, ആസ്മ പിന്നെ പുതുതായിവന്ന രോമം കൊഴിച്ചിലും. ശരീരത്തിലെ എല്ലാ രോമങ്ങളും നഷ്ടപ്പെട്ടു. രോമങ്ങൾ ഇല്ലാത്ത മനുഷ്യൻ വികൃതസ്വരൂപമാണ്. എന്റെ സർഗ്ഗശേഷിയേയും മനസ്സിനേയും ഇഷ്ടപ്പെട്ടതുകൊണ്ട് ഭാര്യ എന്റെ എല്ലാത്തരം അവസ്ഥകളോടും പൊരുത്തപ്പെട്ടു നീങ്ങി. ദാമ്പത്യം സൗഭാഗ്യവും പീഢനവുമാകുന്ന അവസ്ഥയുണ്ട്. ദമ്പതികൾ പരസ്പരം കുറ്റപ്പെടുത്താനുള്ള കാരണങ്ങളും കണ്ടെത്താം. പരിമിതികളുടെ തിരിച്ചറിവും പാരസ്പര്യം ആവശ്യമാണെന്ന ബോധവും ഓരോരുത്തർക്കും ഉണ്ടാകണം. ഇക്കാര്യത്തിൽ ഞാൻ ഭാഗ്യവാനാണ്. വലിയ കുഴപ്പങ്ങൾ ഇല്ലാത്തതാണ് എന്റെ ദാമ്പത്യം.

രജനിയുടെ ജനനത്തോടെയാണ് എന്റെ ജീവിതം സ്വകാര്യമായി പ്രസക്തമാകുന്നത്. മീനാക്ഷി സൊസൈറ്റിയിലേക്കു പോയിക്കഴിഞ്ഞാൽ വീട്ടിൽ ഞാൻ തനിച്ചാണ്. മകൾ ജനിച്ചതോടെ സഹായത്തിന് ഭാര്യയുടെ അമ്മയും എത്തി. മക്കൾ നമ്മുടെ എല്ലാം ജീവിതത്തിന്റെ തുടർച്ചയാണ്. ജീവിതത്തിന്റെ പ്രാഥമികമായ പരിപൂർണ്ണത മക്കളിൽ തന്നെയാണ്.

പ്രണയ വിവാഹമാണെങ്കിലും സമൂഹത്തിൽ നിന്നും കുടുംബത്തിൽ നിന്നും ഞങ്ങൾ ബഹിഷ്കൃതരായിട്ടില്ല. എന്റെ വീട്ടുകാരുമായും അവളുടെ ബന്ധുക്കളുമായും ആദ്യം മുതൽക്കെ നല്ല ബന്ധമാണുള്ളത്. അതിന്നും തുടരുന്നു. ഏതുതരം ബന്ധത്തേയും സൗഹൃദങ്ങളേയും പരമാവധി നിലനിർത്താൻ ഞാൻ ശ്രമിക്കാറുണ്ട്. അവയാണ് എന്റെ ശക്തി. പാരമ്പര്യ ധനസ്രോതസ്സുകൾ ഇല്ലാത്ത എനിക്ക് സുഹൃത്തുക്കളും ബന്ധുക്കളുമാണ് സാമ്പത്തിക സഹായികൾ. എന്റെ കഷ്ടപ്പാടുകളെ പങ്കുവെയ്ക്കുന്നതും ഇവർ തന്നെയാണ്.

? സുഖം, സംതൃപ്തി, സുരക്ഷിതത്വം ഇവയാണ് സ്ത്രീ. അവളുടെ ത്യാഗങ്ങൾക്കു പിന്നിൽ വ്യക്തമായ സ്വാർത്ഥത കാണും. സമഗ്രമായി പ്രപഞ്ചത്തെ കാണാനോ ദാർശനികമായി അന്വേഷിക്കാനോ സ്ത്രീയ്ക്ക് കഴിയില്ല. അവളുടെ പ്രവർത്തനങ്ങളെല്ലാം ഭാഗികമായിരിക്കും. ഭൗതികതയ്ക്ക് അപ്പുറം അവൾക്ക് മറ്റൊരു മണ്ഡലവുമില്ല. ഉള്ളത് മതാചാരങ്ങളാണ്. മുക്തി അടിച്ചമർത്തിയ ലൈംഗികതയും പാപബോധവുമാണ്.

സ്ത്രീ ഭൗതികജീവി ആയത് അവളുടെ ജൈവപരമായ സവിശേഷതകൊണ്ടാണ്. വംശവർദ്ധനവ് സ്ത്രീയിൽ കൂടെയാണ് സംരക്ഷിക്കപ്പെടുന്നത്. അതുകൊണ്ട് അനുയോജ്യമായ, സുഖകരമായ പരിസരത്തിലാണ് പ്രകൃതി സ്ത്രീ ഭ്രൂണത്തെ സൃഷ്ടിക്കുന്നത്. ഇത് എല്ലാ ജീവജാലങ്ങളുടേയും അവസ്ഥയാണ്. സുഖകരമായ പരിസരത്തിൽ നിന്ന് ഉണ്ടാകുന്നവ സ്വാഭാവികമായും സുഖകാംക്ഷികളാകും.

എന്റെ ഇത്തരം നിരീക്ഷണത്തെ സാധൂകരിക്കുന്ന അനുഭവങ്ങളാണ് ജീവിതത്തിൽ സംഭവിച്ചിട്ടുള്ളത്. തിരിച്ചുകിട്ടുന്ന, ഭൗതികനേട്ടത്തിനുവേണ്ടി, പണം ചെലവിടാൻ ഭാര്യ സന്നദ്ധയാണ്. തിരിച്ചുകിട്ടാത്ത, പുസ്തക പ്രസാധനവും മറ്റും, സംരംഭങ്ങൾക്ക് അവൾ തയ്യാറല്ല. മക്കളില്ലാത്ത അവൾ ഭൗതികതയെ കൊണ്ട് ആത്മീയ ശൂന്യതയെ പരിഹരിക്കുകയാണ്. രോഗത്തിനല്ല. അവൾ പണം ചെലവഴിക്കുന്നത് അലങ്കാര വസ്തുക്കൾക്കാണ്. ഭൗതിക നേട്ടം തന്നെയാണ് സ്ത്രീയുടെ ആത്മസംതൃപ്തി.

എന്റെ അനുഭവനിഷ്ഠമായ ഇത്തരം വീക്ഷണത്തിന് താങ്കളുടെ ജീവിതത്തിൽ എന്തു പങ്കാണുള്ളത് ?

മനോജിന്റെ നിരീക്ഷണത്തോട് ഭാഗികമായി ഞാൻ യോജിക്കുന്നു. അനുഭവങ്ങളാണ് ചിന്തയ്ക്ക് ആധാരം. എനിക്ക് വ്യത്യസ്തമായ അനുഭവങ്ങളാണുള്ളത്. എങ്കിലും ഒന്ന് എനിക്ക് ഉറപ്പിച്ചു പറയാൻ കഴിയും സ്ത്രീ നവീനതയുടേതല്ല, പാരമ്പര്യത്തിന്റെ വക്താവാണ്. അവൾ ലോകത്തെ സൃഷ്ടിക്കുന്നില്ല; മാറ്റിപ്പണിയുന്നില്ല, സംരക്ഷിക്കുക മാത്രമാണ് ചെയ്യുന്നത്.

പരപ്രേരണകൊണ്ടല്ല ഞാൻ ഭൗതികവാദിയായത്. സ്വന്തം കണ്ടെത്തലാണ് എന്നെ ഇവിടെ എത്തിച്ചത്. എന്റെ പ്രിയപ്പെട്ടവരാണെങ്കിലും ഭാര്യയും മകളും ദൈവവിശ്വാസികളാണ്. മതാചാരങ്ങളെ അവർ മുറപോലെ തുടരാറുണ്ട്. അന്വേഷണമില്ലാത്ത മനസ്സുകൾ സഞ്ചരിക്കുന്ന വഴി സുഖപ്രദമാണ്. അന്വേഷണങ്ങൾ സ്വന്തം അവസ്ഥയെ അപകടത്തിലാക്കും. ആരും പ്രതിസന്ധികളെ ഇഷ്ടപ്പെടുന്നില്ല. ജീവി എന്ന നിലയിൽ എല്ലാ മനുഷ്യരും സുഖത്തെയാണ് ഇഷ്ടപ്പെടുന്നത്. ചില വിചിത്രജീവികൾ മാത്രം ദുഃഖത്തെ ഏറ്റുവാങ്ങുന്നു.

*(അവസാനിക്കുന്നില്ല)*

കവിത

# കുറ്റസമ്മതം

ഇന്ദുശ്രീ. കെ

മാപ്പുചോദിക്കുന്നു ഞാൻ
ഭൂമിയോട് എന്റെ കൂടെപ്പിറപ്പുകളോട്.
ഞാൻ മനുഷ്യൻ,
നിർഭയനായ ബുദ്ധിമാൻ
വിത്തുവിതച്ച് ഐശ്വര്യം കൊയ്തവൻ
മരുന്നുകണ്ടെത്തി മഹാമാരിയെത്തളച്ചവൻ
വാൾചുഴറ്റി നാടടക്കിപിടിച്ചവൻ
അവസാനം കുടമിട്ടുടച്ചതുപോല
തനിക്കുതന്നെ കാലനായവൻ.
ഞാൻ മാപ്പിരക്കുന്നു
നിന്റെയോരോ അണുവും വിഷമയമാക്കിയതിന്,
നിന്നെ ചവറ്റുകുട്ടയാക്കിയതിന്,
നിന്റെ ജീവനാഡികളെ-ജലാശയങ്ങളെ
വേനൽ പ്രളയമാക്കിയതിന്,
ജീവന്റെ തുടിപ്പായ പച്ചമരങ്ങളെ
വെട്ടിമുറിച്ച് ചരൽകൂന സൃഷ്ടിച്ചതിന്,
പക്ഷികളുടെ, മൃഗങ്ങളുടെ, പാമ്പുകളുടെ,
വംശനാശത്തിന് വെമ്പിയതിന്.
പട്ടികളെപ്പോലെ പരസ്പരം കടിച്ചുകീറി
ചോരയ്ക്കുവേണ്ടി ദാഹിച്ചതിന്,
സമാധാനത്തിന് അസ്ഥിമാടം കെട്ടിയതിന്,
മാപ്പുചോദിക്കുന്നു ഞാൻ.
എന്റെ ഭൂമിയോട്
എന്റെ സഹജ ജന്മങ്ങളോട്
നിന്റെ ഓരോ ഇഞ്ചും മരിക്കുമ്പോൾ
ഞാൻ ഉന്മാദത്തോടെ പൊട്ടിച്ചിരിക്കുമായിരുന്നു.
എന്റെ വിജയത്തിന്റെ കാഹളം
നിന്റെ മരണമണിയായി തീരുമ്പോൾ
എന്റെ അടഞ്ഞ കണ്ണിൽ വെളിച്ചം വീശുന്നു.
ഭീരുവായ ഞാൻ നിർവ്വികാരതയോടെ
കുറ്റിയെപ്പോലെ നിൽക്കുകയാണ്
നിന്റെ അവസാന നാളുകളിൽ
എന്റെ കുറ്റസമ്മതം നിനക്ക് അസഹ്യമായിരിക്കും
പക്ഷേ, ഭൂമീ, നീ എന്നോടു പൊറുക്കുക
നീ തന്നെയല്ലേ എന്റെ പെറ്റമ്മയും പോറ്റമ്മയും.

•

*ഏഴാം ക്ലാസ്സുകാരിയുടെ ഇത്തരം ഒരു കവിത പ്രസിദ്ധീകരിക്കുന്നതിൽ ഏറെ സന്തോഷമുണ്ട്. നിർദ്ദിഷ്ട വിഷയങ്ങളിലും മത്സരകവിതകളിലും കുരുങ്ങാതെ ഈ കവയത്രി സ്വന്തം നിലപാടുതറ കണ്ടെത്തുമെന്ന് നമുക്ക് പ്രതീക്ഷിക്കാം.*

*– വാക്കറിവ്*

# ജീവികളുടെ പ്രകൃതി

സി. ബ്രൂക്ക്‌വർത്ത്–റോബർട്ട്. കെ. എൻഡേർസ്

ഈ ലോകത്തിൽ എന്താണ് നമ്മുടെ നില ? മനുഷ്യൻ രംഗത്തു വരുന്നതിന്നുമുമ്പ് പ്രകൃതിദൃശ്യത്തിന്ന് കൂടുതൽ സ്ഥിരതയുണ്ടായിരുന്നത് എന്തുകൊണ്ട് ? ഇപ്പോൾ നടന്നുകൊണ്ടിരിക്കുന്ന സംഗതികൾക്കുള്ള കുറ്റം മറ്റു ജന്തുക്കളും ചുമക്കേണ്ടതുണ്ടോ ? തുടങ്ങിക്കഴിഞ്ഞ ഇതിനെ നിർത്താൻ നാം വിചാരിച്ചാൽ പറ്റുമോ ? അല്ല പൊലിഞ്ഞപോവുന്ന ഒരവസരത്തിലെത്തിച്ചേരുന്ന ശൃംഖല സമമായ ഒരു പ്രക്രിയയാണോ ഇത് ? കൊളംബസ് പശ്ചിമാർദ്ധഖണ്ഡം കണ്ടുപിടിച്ചതിനുശേഷം അമേരിക്കൻ ഐക്യനാടുകളുടെ കിഴക്കൻ ഭാഗങ്ങളിൽ എന്തെല്ലാമാണ് നടന്നതെന്നും ഇതിൽ നിന്ന് എന്തൊക്കെ കാര്യങ്ങൾ നമുക്കനുമാനിക്കാമെന്നും നോക്കാം. അങ്ങനെ ചെയ്താൽ ഒരു പക്ഷേ നമ്മുടെ ആവശ്യത്തിലേക്ക് ചില കാര്യങ്ങൾ ശുപാർശചെയ്യാൻ നമുക്കുതന്നെ സാധിച്ചെന്നു വരും.

അമേരിക്കൻ ഇന്ത്യക്കാർ ന്യൂയോർക്കിലെ കാടുകളിൽ അലഞ്ഞു നടന്നിരുന്ന കാലം. ചെറിയ വർഗ്ഗങ്ങളായാണ് അവരുടെ താമസം. കാട്ടുമൃഗങ്ങളെ നായാടും. അൽപം ചോളകൃഷി ചെയ്യും. തണുപ്പിൽനിന്നു രക്ഷ നേടാൻ തീകായും. അകലെ പടിഞ്ഞാറ് സമതലങ്ങളിലായിരുന്നു അവരുടെ വാസം. നായാട്ടും കൃഷിയുമായിരുന്നു അവിടെയും. സ്വച്ഛമായി ഒഴുകുന്ന തോടുനിറയെ മത്സ്യങ്ങളായിരുന്നു. അവരുടെ അമ്പിനും വില്ലിനും കൊന്നൊടുക്കാൻ വേണ്ടത്ര വാത്തും യാത്രപ്പിറാവും മാനും കാട്ടുകാളയും അന്നുണ്ടായിരുന്നു. ഭക്ഷണം പാകം ചെയ്യാനും പുരപണിയാനും വേണ്ടത്ര മരം. മണ്ണിനാണെങ്കിൽ ചോളം സമൃദ്ധമായി വളരാൻ വേണ്ട വളക്കൂറ്.

വെള്ളക്കാരായ കുടിയേറിപ്പാർപ്പുകാരും പ്രകൃതിയുടെ ഔദാര്യത്തെത്തന്നെയാണ് ആശ്രയിച്ചത്. പക്ഷേ ഭൂമിയിലെ സമ്പത്ത് കൊയ്തെടുക്കുന്നതിന് അവർക്ക് കൂടുതൽ സംഘടിതമായ ഒരു സമ്പ്രദായമുണ്ടായിരുന്നു. സ്വന്തം ആവശ്യത്തിനുവേണ്ടതിലുമധികം പ്രകൃതി തന്നേ മതിയാവൂ എന്നൊരു വിചിത്രമായ ആശയം അവർക്കുണ്ടായി. കൂടുതൽ വിളവുണ്ടാക്കി അത് യൂറോപ്പിലേക്ക് കയറ്റി അയക്കണമെന്നായിരുന്നു അവരുടെ മോഹം. മരത്തടിയുടേയോ വിളവിന്റേയോ ധാതുപദാർത്ഥങ്ങളുടേയോ രൂപത്തിൽ ഭൂമിയിൽ നിന്ന് വേണ്ടത്ര മിച്ചം വെയ്ക്കാൻ കഴിഞ്ഞാൽ സുഖമായി. തോട്ടത്തിൽ പണിയെടുക്കുന്നതിന് വേലക്കാരെ വെയ്ക്കാം. വിയർപ്പുതട്ടാത്ത നെറ്റിതടത്തോടെ, ശക്തി ക്ഷയിച്ച മാംസപേശികളോടെ പൊടിപറ്റാത്ത കൈകളോടെ കണക്കുപുസ്തകങ്ങളും മറിച്ച് ഇരുന്നാൽ മതി.

നമ്മുടെ ഇന്ത്യക്കാർ ഒരിക്കലും ഈ രീതിയിൽ ആലോചിച്ചിരുന്നില്ല. ആലോചിക്കാൻ കാരണവുമില്ലായിരുന്നു. വാസ്തവം പറഞ്ഞാൽ ഇതിനു കടകവിരുദ്ധമായ മറ്റൊരു രീതീയിൽ കൂടിയേ അവർക്ക് സംഗതികൾ നോക്കികാണാൻ കഴിയുമായിരുന്നുള്ളൂ. ഒരാൾ ഒരു മാനിനെ കൊന്നുവെന്നിരിക്കട്ടെ ചീത്തയായിപോവുന്നതിനുമുമ്പ് ആരായിട്ടും അതിന്റെ മാംസം മുഴുവൻ തിന്നുതീർത്തേ പറ്റു. ഇത് ഒന്നുരണ്ടു കുടുംബങ്ങൾ വിചാരിച്ചാൽ ചെയ്യാവുന്ന കാര്യമേ ഉള്ളൂ. അതുകൊണ്ട് പാഴാക്കൽ എന്നൊന്ന് അന്ന് ഉണ്ടായിരുന്നേയില്ല. ഓടിപ്പോകാൻ വിഢ്ഢിത്തം നിമിത്തം മടിച്ചുനിന്ന ഒരു മാൻ ഉണ്ടായിരുന്നുവെന്നു വിചാരിക്കുക. അതിനെയും അമ്പെയ്തു കൊല്ലണമോ, വേണ്ടയോ ? അതിനെ കൊല്ലുന്നത് ശരിയല്ലെന്ന നിഗമനത്തിലാണ് ഇന്ത്യക്കാരനെത്തുക. ഒന്നാമത് ചത്ത ആ മൃഗത്തിന്റെ ശരീരം ചീഞ്ഞു നശിച്ചുപോകും. ഭാവിയുടേതാണ് രണ്ടാമത്തെ പ്രശ്നം. ഉപയോഗിക്കാൻ പറ്റാത്ത കാലത്ത് അതിനെ കാച്ചിയാൽ ഉപയോഗം വരുന്ന കാലത്ത് നായാടാൻ ഇതുണ്ടാവില്ല. മാത്രമല്ല, അതിന്നുണ്ടാവുന്ന കുട്ടികളും ഇല്ലാതായിപ്പോവുമല്ലോ.

അറിയാതെയാണെങ്കിലും ഇന്ത്യക്കാർ അങ്ങനെ പ്രകൃതി സംരക്ഷകരെന്ന നിലയിൽ പ്രവർത്തിച്ചു. ഒരു വൈവസായിക മനോഭാവവും അവർക്കുണ്ടായിരുന്നില്ല. ഒരു ഭക്ഷ്യശൃംഖലയിലെ പ്രകൃത്യായുള്ള അംഗങ്ങളുടെ സ്ഥാനം – ഇക്കാര്യത്തിൽ അവസാനത്തെ കണ്ണിയുടേത് – മാത്രമായിരുന്നു അവരുടേത്. സമതുലനസ്ഥിതിയോടടുത്ത ഒരു നിലയിൽ വളരെക്കാലം നിലനില്ക്കുന്ന രീതിയിൽ സമീകരിച്ചതാണ് പ്രകൃതിയിലെ ഭക്ഷ്യശൃംഖലകൾ, മാനിന്റെ ഇറച്ചിയ്ക്ക് പുറമെ ഇന്ത്യക്കാർ പലതും ഭക്ഷിച്ചിരുന്നതിനാൽ അവരല്ല, മാനുകളായിരുന്നു മറ്റു എത്രയോ ഭക്ഷ്യ ശൃംഖലകളുടെ മുകളിൽ. ഈ കാരണങ്ങളാൽ അമ്പിനും വില്ലിനും അടിമപ്പെട്ടു ചാവുന്നതുകൊണ്ടുള്ള നഷ്ടം തികച്ചും നികത്താൻ പര്യാപ്തമായ വിധത്തിലായിരുന്നു അവയുടെ വംശവർദ്ധന. മാൻ മേഞ്ഞ കാടുകളും അപ്പപ്പോൾ തഴുത്തുവന്നു. ലാഭത്തിനുവേണ്ടി മനുഷ്യർ അന്നു കാടുവെട്ടി തെളിക്കാൻ തുടങ്ങിയിരുന്നില്ല. ജീവജാലങ്ങളുമായി ഇതേ മട്ടിലുള്ള ഒരു ഐക്യബന്ധത്തിലാണ് ഗുഹാമനുഷ്യരായ നമ്മുടെ പൂർവ്വികരും കഴിഞ്ഞു പോന്നത്.

കുടിയേറിപ്പാർപ്പുകാർക്ക് മരുന്നിനെയും ശുചിത്വത്തേയും കുറിച്ചുണ്ടായിരുന്ന വിവരം ശോചനീയമാണെന്ന് നാം ഇപ്പോൾ പറയുമെങ്കിലും ഇന്ത്യക്കാരെ അപേക്ഷിച്ച് അവർക്ക് രോഗങ്ങൾ കുറവായിരുന്നു. കല്യാണപ്രായമെത്തുന്ന ആരോഗ്യം കൂടുതലുള്ള കുട്ടികളെ വളർത്തിയെടുക്കാനും കൂടുതൽകാലം ജീവിക്കാനും അവർക്ക് സാധിക്കുകയുണ്ടായി. അതുകൊണ്ട് ഒരു വർഗ്ഗമെന്ന നിലയ്ക്ക് അവർക്ക് തങ്ങളുടെ ചുവന്ന നിറക്കാരായ സഹോദരന്മാരെക്കാൾ അധികം ഭക്ഷണം വേണ്ടിവന്നു. കൃഷിക്കാരൻ, മില്ലുകാരൻ, നെയ്ത്തുകാരൻ, ആശാരി, ചെരുപ്പുകുത്തി എന്നിങ്ങനെ ഓരോ ആൾ ഓരോ ജോലിയിൽ വൈദഗ്ദ്ധ്യം സമ്പാദിയ്ക്കുന്നതു നന്നാ

ണെന്ന് യൂറോപ്പിൽനിന്നുള്ള അനുഭവത്തിൽ നിന്ന് അവർ പഠിച്ചിട്ടുണ്ടായിരുന്നു.

തൽകാലത്തെ ആവശ്യം നിവർത്തിക്കുന്നതിന്നുവേണ്ടതിലുമധികം പണം നേടാനുള്ള വ്യഗ്രതയും ജോലിയിലുള്ള വൈദഗ്ദ്ധ്യവുമൊത്തുചേർന്നപ്പോൾ കുടിയേറിപ്പാർപ്പുകാരെ സംബന്ധിച്ചിടത്തോളം ഭൂമി ഇന്ത്യക്കാരിൽ നിന്ന് തികച്ചും വ്യത്യസ്തമായ രീതിയിൽ ഉപയോഗപ്പെടുത്തേണ്ട ആവശ്യം നേരിട്ടു. കാടു വെട്ടിത്തെളിക്കുന്നതുകൊണ്ട് രണ്ടു തരത്തിൽ പ്രയോജനമുണ്ടായി. അതുവഴി പുതിയ പാടങ്ങൾ നിലവിൽ വന്നു. കെട്ടിടപ്പണിയ്ക്കും പുറത്തേയ്ക്കു കയറ്റി അയയ്ക്കാനും വേണ്ട മരവും കിട്ടി. രാജ്യം വെട്ടിപിടിക്കാൻ ആദ്യം ചെന്നത് മരം വെട്ടുകാരായിരുന്നു. കൊള്ളാവുന്ന മരമെല്ലാം അവർ വെട്ടിയും ഈർന്നും നശിപ്പിച്ചു. കാട്ടുപൊന്തയേയും കുറ്റിക്കാടുകളേയും നശിപ്പിക്കാൻ വെട്ടുകഷ്ണങ്ങൾക്ക് അവർ തീകൊടുത്തു. കൃഷിക്കാരും അവരുടെ ഉത്സാഹമുള്ള മക്കളുമാണ് പിന്നീട് രംഗത്ത് പ്രവേശിച്ചത്. ഉറപ്പുകൂടിയ കന്നിമണ്ണ് അവർ ഉഴുതു മറിച്ചു. അതിൽ ആദ്യം വിത്തുകൾ പാകി.

അപ്പലാച്ചിയൻ വ്യൂഹത്തിലെ വലിയ കാടുകളുടെ കഥ കഴിഞ്ഞപ്പോൾ കുടിയേറ്റക്കാർ തിരിഞ്ഞത് വളക്കൂറുള്ള മദ്ധ്യപഞ്ചിമ സമതലങ്ങളിലേയ്ക്കായിരുന്നു. വിശ്വസിക്കാൻ വയ്യാത്തത്ര ഗംഭീരമായ ഒരു തൊടിയായിരുന്നു അത്. കാട്ടുപോത്തുകളുടെ വിഹാരരംഗമായിരുന്ന നാഴികക്കണക്കിൽ പരന്നുകിടന്ന ആ പുൽമൈതാനങ്ങളിൽ അടിയിലായി ചിലപ്പോൾ ഇരുപതടി വരെ ആഴത്തിൽ ആണ്ടുകിടന്ന വളപ്പറ്റായിരുന്നു. സുഖമായി ജീവിതകാലം മുഴുവൻ കഴിക്കാൻ ആകെക്കൂടി ഒരാൾ ചെയ്യേണ്ടിയിരുന്നത് കുറച്ചു സ്ഥലം കത്തിച്ചെടുത്ത്, പുല്ലിന്റെ വേരുകൾ മറിച്ചിട്ട് അവിടെ തോട്ടവിളവുകൾ ഇറക്കുക മാത്രം !

ഇതിന്നിടയിൽ ബന്ധപ്പെട്ട പല സംഭവങ്ങളും നടക്കുകയായിരുന്നു. കുടിയേറ്റക്കാർ ഭൂമിയിൽ നടത്തിയ ഈ മാറ്റങ്ങളിൽ അമർഷംപൂണ്ട ഇന്ത്യക്കാർ ഉഗ്രമായി തങ്ങളുടെ പ്രതിഷേധം പ്രകടിപ്പിച്ച കഥ എല്ലാവർക്കുമറിയാം. മറ്റു ജാതി ജന്തുക്കൾക്കും ഇതു പിടിച്ചിരുന്നില്ല. പക്ഷേ അവ തങ്ങളുടെ പ്രതിഷേധം എങ്ങിനെ അറിയിക്കാനാണ് ? മാനിനു കൂടാൻ കാടില്ലാതായപ്പോൾ മാൻ വേട്ട എളുപ്പമായി. തോക്കും കുതിരയും ഇന്ത്യക്കാർക്ക് കുടിയേറിപ്പാർപ്പുകാർ പരിചയപ്പെടുത്തികൊടുത്തതോടെ ഇതു കൂടുതൽ വഷളായി. കാട്ടുപോത്തുകൾക്കും വെടിയേറ്റു. തോക്കിനിരയാകാത്തവ പടിഞ്ഞാറോട്ട് പലായനം ചെയ്യാൻ നിർബന്ധിതരായി. ആണ്ടുതോറുമുള്ള തങ്ങളുടെ ദേശാടനക്കാലത്ത് ഇതേവരെ പരിചയമില്ലാത്ത ഒരു മാർഗ്ഗതടസം അവയ്ക്കു നേരിടേണ്ടിവന്നു, വേലി. കാക്കേസിയൻ വർഗ്ഗത്തിൽപ്പെട്ട മനുഷ്യന്റെ സ്വത്തിനോടുള്ള ദാഹത്തിന്റെ സൂചനാരൂപത്തിലുള്ള ഒരു ചിഹ്നമാണ് വേലി.

യാത്രാപ്പിറാവുകളെയും കാട്ടുടർക്കികളെയും ഇതുപോലെ കാടിന്റെ അഭാവം വല്ലാതെ ബാധിച്ചു. കുടുക്കിലിടാൻ തക്കം പാത്തു

നിൽക്കുന്ന മറ്റു ശക്തികളും അവയുടെ പ്രവർത്തനമാരംഭിച്ചു. ഉദാഹരണത്തിന് തോടുകളുടെ കാര്യമെടുക്കുക. അവയിൽ ചില മാറ്റങ്ങൾ വരാൻ തുടങ്ങി. ഒരു കാലത്ത് ധാരാളം മീൻ കിട്ടുയിരുന്ന പ്രദേശത്ത് ആറ്റുമീൻ മേലോട്ട് ഇരകൊത്താൻ വരാതായി. ഈർച്ചമില്ലിലെ പൊട്ടും പൊടിയും കലർന്ന കാരമുള്ള ഒരുതരം പാട ചുഴികളിൽ വട്ടംകറങ്ങി. കൊല്ലന്റെ ആലയിൽ നിന്നു വന്ന ലോഹക്കഷ്ണങ്ങൾകൊണ്ട് വെള്ളത്തിൽ ഇറങ്ങി നടക്കുന്ന കുട്ടികളുടെ കാൽ പലപ്പോഴും മുറിഞ്ഞു. ഒഴുക്കില്ലാത്ത ഇടങ്ങളിൽ തൊട്ടാൽ പറ്റുന്നതരം ചെളി കട്ടിയിൽ അടിയിൽ തങ്ങിക്കിടന്നു. അങ്ങനെ മിന്നിത്തിളങ്ങുന്ന കക്കകളിൽ ബാക്ടീരിയയും ശൈവാലങ്ങളും പടർന്നു പിടിക്കാനിടയായി. ഉരുളക്കിഴങ്ങിന്റെ തൊലിയും മറ്റു ഉച്ഛിഷ്ട വസ്തുക്കളും കുളപ്പുരയിൽ നിന്നും വീട്ടിൽ നിന്നു എറിഞ്ഞത് അതിൽ കിടന്നു കുളിച്ചു. കുടിയേറിപ്പാർപ്പുകാർ വീട്ടിലെ അഴുക്കുസാധനങ്ങൾ അന്നു കളയാറുണ്ടായിരുന്നതെങ്ങിനെയാണെന്ന തിനു തെളിവായി അതിനെ എണ്ണിയാൽ മതി. മില്ലുകളും ഫാക്ടറികളും പൊന്തിവരാൻ തുടങ്ങിയതോടെ ഒഴുകുന്ന തോടിൽ കൂടുതൽ പാഴ് വസ്തുക്കൾ ചേരാനിടയായി. ഓരോ കനത്ത മഴയും ടൺകണക്കിൽ അയഞ്ഞ മേൽ മണ്ണ് കടലിലേയ്ക്ക് വലിച്ചുകൊണ്ടുപോയി. മത്സ്യങ്ങൾ തുരത്തപ്പെട്ടു. ജൈവോച്ഛിഷ്ടങ്ങളെ ചീയാൻ സഹായിക്കുന്ന ജലസസ്യ ങ്ങൾ പ്രാണവായു മുഴുവൻ പിടിച്ചെടുത്തു. വെള്ളത്തിൽ താണുകിടന്ന കൽക്കരിപ്പൊടികളും മൺതരികളും ജലജന്തുക്കളുടെ ലോലമായ ചെളുക്ക കളിൽ പൊറലുകളുണ്ടാക്കി. മാത്രമല്ല വെള്ളത്തിന് കൊഴുപ്പുകൂടിയതുവഴി ഭക്ഷണം കണ്ടുപിടിക്കുക വിഷമവുമായി.

മനുഷ്യനെ സംബന്ധിച്ചിടത്തോളം അവന്റെ ശ്രദ്ധ മുഴുവൻ സ്വാഭാവികമായും വർത്തമാനകാലത്തിലാണ്. ഇതു നിമിത്തം പഴയകാല ത്തെ അവൻ അമ്പെ മറന്നുപോവുന്നു. ഭാവിയെക്കുറിച്ച് അറിയാൻ അവന് വലിയ താൽപര്യവുമില്ല. മീൻപിടിക്കാൻ കാര്യമായി പോയിട്ട് ഒഴിഞ്ഞ കുട്ടയും കൊണ്ട് മടങ്ങിവരേണ്ട ഗതികേടുണ്ടാവുക 'അസഹ്യ'തയുളവാ ക്കുന്ന കാര്യമാണ്. പക്ഷേ സാരമില്ല, കൂറെക്കൂടി നടന്നാൽ കുടിയേറ്റ ക്കാരന്റെ ഈ പേരക്കിടാങ്ങൾക്ക് ആറ്റുമീനുകളുള്ള ചില അതിദ്രുത വെള്ളച്ചാട്ടങ്ങൾ കാണാൻ കഴിഞ്ഞേയ്ക്കും. തറവാട്ടുവക കൃഷിപ്പാട ങ്ങളിൽ പണ്ടു വിളയുന്നത്ര ഗോതമ്പോ ചോളമോ ഉരുളക്കിഴങ്ങോ ഉണ്ടാവുന്നില്ലെന്നത് അമ്പരപ്പിയ്ക്കുന്ന ഒരു കാര്യമാണ്. ഒരിക്കലും ഒന്നും നടാൻ പറ്റാത്ത വിധം അതിന്റെ ഉപരിതലത്തിൽ ചിലേടത്ത് വെള്ളം കുത്തിയൊലിച്ച ചാലുകളത്രെ. ബാക്കിയുള്ളിടത്താവട്ടെ വിളയുന്ന ധാന്യങ്ങളും കിഴങ്ങുകളും പുഷ്ടികുറഞ്ഞവയും. താഴ്ന്ന പ്രദേശത്തെ ആ അനാവശ്യമായ കാടു നീക്കിയാൽ ഏതാനും ഏക്കർകൂടി കിട്ടില്ലേ എന്നായി.

---

തൃശ്ശൂർ കറന്റ് ബുക്ക്സ് 1955 ൽ പ്രസിദ്ധീകരിച്ച പഠനഗ്രന്ഥത്തിൽ നിന്ന്.
വിവർത്തനം : കെ.ജി.അടിയോടി

# ബോധോദയത്തിലേക്കു നയിക്കുന്ന ചിറകടികൾ

**പി. രാമൻ**

ശ്രീനാരായണഗുരുവിന്റെ കവിതകളിലെ മുഖ്യമായ ഒരു പ്രമേയം അറിവാണ്. ഏറ്റവും വലിയ അറിവിനെക്കുറിച്ചാണ് ഗുരു പറഞ്ഞത്. വിവേകശക്തിയുള്ള മനസ്സിനാൽ ആർജ്ജിക്കേണ്ടതാണത്. ഗുരുവിനാൽ പ്രചോദിതമാക്കപ്പെട്ട നവോത്ഥാന പ്രവർത്തനങ്ങളിൽ പ്രധാനമായ ഒന്ന് വിദ്യാലയ പ്രവേശനവുമായി ബന്ധപ്പെട്ടതായിരുന്നു എന്നും ഓർക്കാം.

എന്നാൽ ജീവന്റെ നിമ്നതലത്തിലൂടെ ഒഴുകുന്ന അറിവിന്റെ മറ്റൊരു ധാരയുണ്ട്. എന്താണ് ജ്ഞാനം ? ജ്ഞാനത്തിന്റെ ആദിരേണുവോ ബോധം ? ബോധത്തിന്റെ ആദ്യത്തെ പൊടിപ്പുകൾ എങ്ങനെ രൂപം കൊള്ളുന്നു ? അറിവിന്റെ വിനിമയം എങ്ങനെ സാധിക്കുന്നു ? വിശേഷ മനശ്ശക്തിയില്ലാത്ത പ്രാണികളിലും തിര്യക്കുകളിൽപോലും നീലീനമായി വർത്തിക്കുന്ന അറിവിന്റെ ഈ ധാരയെ ആദ്യമായി തൊട്ടറിയാൻ ശ്രമിച്ച കവിയാണ് സി.എ.ജോസഫ്. ഇത്തരം സങ്കീർണ്ണമായ വിഷയങ്ങൾ അവതരിപ്പിക്കാൻ ശ്രമിച്ചതുകൊണ്ടാവാം ഇദ്ദേഹത്തിന്റെ കവിത കാവ്യാസ്വാദകർക്കിടയിൽ അസ്വീകാര്യമായിത്തീർന്നത്.

അറിവിനെ സംബന്ധിച്ച ഈ ആദിബോധത്തെ ജീവശാസ്ത്ര പരമെന്നോ തത്വചിന്താപരമെന്നോ വ്യവച്ഛേദിച്ചുപറയുക പ്രയാസമാണെന്ന് കവി സൂചിപ്പിക്കുന്നു. ഈ രണ്ടു വഴികളിലൂടെയും കവി വിഷയത്തെ സമീപിക്കുന്നുണ്ട്. കൊച്ചു ഭാവഗീതങ്ങൾ തൊട്ട് ഖണ്ഡകാവ്യങ്ങളോളം വ്യാപിച്ചുകിടക്കുന്നു സി.എ.ജോസഫിന്റെ കവിതയിൽ ഈ പ്രമേയം.

'തേൻകനിയിങ്കിൽ ഞാനെത്തും' എന്ന ചെറിയ കവിതയിൽ പുതുതായി കുലച്ച വാഴയുടെ പോള പൊളിച്ച് തേൻകുടിക്കാൻ ദൂരെനിന്നു വരുന്ന കടവാതിലിനോട് കവി ഇതെക്കുറിച്ചു ചോദിക്കുകയാണ്.

ഇന്നുരാവിലതു വീണ്ടും വന്നെത്തവേ
ഉന്നയിച്ചൂ ഞാനീ ചോദ്യം
ഇങ്ങകലത്തിലീ തേനുറവുള്ളതാ-
യെങ്ങനെ നേടി നീ ജ്ഞാനം ?

നിന്നു ചിറകിട്ടടിക്കുന്നൊരാ ജന്തു-
വെന്നോടു ചൊൽവതായ് തോന്നി :
എന്തുമേ സ്വന്തമാക്കീടുന്നു ജീവികൾ
എങ്ങും പരക്കം പായുമ്പോൾ
എന്നിലൊതുങ്ങി ഞാനേകനായ് കാത്തിരി-
ക്കുന്നൂ വെളിപാടു കാണാൻ
അന്നേരം ജീവിതമർമ്മത്തിൽനിന്നെഴും
സന്ദേശ സൂക്ഷ്മതരംഗം
എന്നിലലക്കുന്നു, ജീവിതമാധുരി-
യെങ്ങെന്നതു കുറിക്കുന്നു.
എന്നുള്ളിലേവമുദിക്കുമുണർവുകൾ
എന്നെ നയിക്കുന്നു നേരെ
തെറ്റാതൊരാളും തുണക്കാതെയങ്ങനെ
തേൻകനിയിങ്കൽ ഞാനെത്തും.

ആദിബോധത്തിന്റെ ഉദയത്തെ സംബന്ധിച്ച കടവാതിലിന്റെ വാക്കുകൾ കേട്ടപ്പോൾ 'മുന്നിൽ കുമിയുമിരുൾ' അലിയുന്നതായ് കവിക്കു തോന്നുന്നു.

തിര്യക്കുകളും ജീവജാലങ്ങളും അജ്ഞാനത്തിന്റെ ഇരുട്ടുനീക്കി ബോധത്തിലേക്ക് ഉണർത്തുന്ന അനുഭവം സി.എ.ജോസഫിന്റെ കവിതയെ ധ്യാനാത്മകമാക്കുന്നുണ്ട്. നല്ലയാളുകൾക്ക് എന്തുകൊണ്ടാണ് ദുഃഖവും ദുരതങ്ങളും ഉണ്ടാകുന്നത് എന്ന് ഒരു സുഹൃത്ത് ചോദിച്ചതിനെച്ചൊല്ലി ആലോചിച്ചിരിക്കുകയാണ്. 'ചോളച്ചെടിയും തത്തയും' എന്ന കവിതയിലെ ആഖ്യാതാവ്. പെട്ടെന്ന് ഒരു പക്ഷിയുടെ ശബ്ദം കേട്ട് തലപൊക്കി നോക്കിയപ്പോൾ കണ്ടത്, തൊടിയിലെ കുലച്ച ചോളച്ചെടിമേൽ ഒരു തത്ത വന്നിരിക്കുന്നതും ആ ചെടി ആ മൂലാഗ്രം ഉലഞ്ഞാടുന്നതുമാണ്. കവിത ഇങ്ങനെ അവസാനിക്കുന്നു :

ദുഃഖമോ സുഖമോയീ-
യുലച്ചിൽ ? തന്നഗ്രത്തി-
ലഗ്ര്യമാം ഫലം പേറും
ചെടിക്കേയറിയാവൂ.

കിളി വന്നിരിക്കുമ്പോൾ ഉലഞ്ഞാടുന്ന ചെടിയുടേത് സുഖാനുഭവമോ ദുഃഖാനുഭവമോ എന്ന ചോദ്യത്തിന്റെ ഉത്തരം ചെടിക്കറിയാം. ചെടി അത് പറയാതെ പറയുന്ന അനുഭവമുണ്ട്, കവിത വായിച്ചുതീരുമ്പോൾ. ആലോചനയുടെയും അന്വേഷണത്തിന്റെയും തലം വിട്ട് പൊടുന്നനെ ധ്യാനാത്മകതയിലേക്ക് ഉയരാനുള്ള ആഴമേറിയ ക്ഷണമാവുന്നു ചോളച്ചെടിയുടെ ഉലഞ്ഞാടൽ.

ജീവജാലങ്ങളും തിര്യക്കുകളുമായുള്ള സംവാദത്തിന്റെ ഒരടി

യൊഴുക്ക് ജോസഫിന്റെ കവിതകളിലുടനീളം ഇങ്ങനെ കാണുന്നുണ്ട്. ഒരു നിമിഷം ദൃഷ്ടിപഥത്തിൽ പ്രത്യക്ഷപ്പെട്ട് കത്തിയെരിഞ്ഞു പൊലിഞ്ഞു പോകുന്ന കൊള്ളിമീനിൽ നിന്ന് കവിക്ക് അറിയാനുണ്ട്. എന്നും പോകുന്ന വഴിയിലെ മൂത്തു കൂറ്റനായ പുളിമരം കോടിനാവു കൊണ്ടാണ് ഹൃദയത്തോടു സംവദിക്കുന്നത്. "മറ്റൊരു മണ്ണിൽപ്പോയി വളരാൻ കഴിവീല, പെറ്റു വീണൊരീ മണ്ണിൽ കായ്ക്കുവാനാകുന്നീല" എന്ന പരമസങ്കടം അറിയാൻ മാത്രമുള്ള ബന്ധദാർഢ്യം കായ്ക്കാത്ത ഒരു മാവിൻതയ്യുമായി കവിക്കുണ്ട്. പ്രാവിനിളം തൂവൽ പോലെ, തേനറകൾ പോലെ, മാൻകിടാവു പോലെ, മുയൽപോലെ ഒന്ന് തന്റെ ഉള്ളിൽ ഇപ്പോഴും ഇരിപ്പുണ്ടെന്ന് ഒരു പഴയ കട്ടിൽ പറയുന്ന ആത്മഗതം കവി കേൾക്കുന്നുണ്ട്. പഴയ വടംവലിയില്ലാതെ, വേദനയില്ലാതെ, മലമുടിയിൽ ചിന്താശക്തി വിരുത്തിനിൽക്കുന്ന കാർക്കലയിലെ ഗോമഠേശ്വര പ്രതിമയുടെ ഉള്ളവും കവി അറിയുന്നുണ്ട്. ഇത്തരം ഹൃദയസംവാദങ്ങളാണ് കവിയെ ബോധത്തിലേക്ക് ഉണർത്തുന്നത്.

എന്നാൽ ഉണർവിന്റെ ഈ ആനന്ദത്തിലേക്ക് എപ്പോഴും എത്താനാവുന്നില്ല എന്നതാണ് കവിയുടെ വ്യസനം. നക്ഷത്രവും ഇലയും, രാത്രിയിലെ ആരാധകൻ തുടങ്ങിയ കവിതകളിൽ ആ ദുഃഖമാണ് ആവിഷ്കരിച്ചിട്ടുള്ളത്. ആകാശത്തിലെ നക്ഷത്രത്തിന്റെ മുഗ്ദ്ധഭാഷണം കേട്ട് മനസ്സ് ശാന്തിയിൽ ലയിക്കുമ്പോൾ പെട്ടെന്ന് അപ്രത്യക്ഷമാവുകയാണ് നക്ഷത്രം. ഇതാ ഇപ്പോൾ ഇവിടെ തെളിഞ്ഞുനിന്ന നക്ഷത്രം എവിടെ എന്ന് മാഴ്കുന്നു കവി. നോക്കിയപ്പോൾ ചിക്കെന്ന് കവി അതു കണ്ടു. താൻ നടന്നുകൊണ്ടിരിക്കുന്ന വഴിയുടെ വക്കത്തെ വള്ളിയിൽ നിന്ന് തന്റെ തലക്കു മുകളിലേക്ക് കാഴ്ചയെ മറച്ചുകൊണ്ട് നീണ്ടുനിൽക്കുന്ന ഒരില.

ഈ ദുഃഖം അതിതീവ്രമായി മുഴങ്ങുന്ന കവിതയാണ് 'രാത്രിയിലെ ആരാധകൻ.' ഒരു പള്ളിക്കകത്ത് രാത്രിയിൽ ഏകാകിയായി പ്രാർത്ഥിക്കാനിരിക്കുകയാണ് ഒരാൾ. മുന്നിൽ ഈശ്വര പ്രഭാവത്തിലാറാടി തിളങ്ങേണ്ട ശാശ്വത ബലിപീഠം. പക്ഷേ ഒന്നിനേയും തിളങ്ങാനനു വദിക്കാത്തവിധം ഇരുട്ടിന്റെ വാഴ്ചയാണ് എങ്ങും.

ജീവിതം സ്വയം നീറി–
യുരുകി ജ്വലിച്ചെഴും
പാവനദ്യുതി വെമ്പി–
ത്തൂവിടും മെഴുതിരി
അന്നത്തെ മഹാരാവിൽ
കൺമിഴിക്കാതെ നിന്നു
അന്നതിൻ ധവളമാം
രൂപമേയദൃശ്യമായ്
ഗന്ധബന്ധുരം ധൂമം

ഹോമവേളയിൽ നൽകും
കുന്തിരിക്കമോ തീരെ
കരിയിൽ ലയിച്ചുപോയ്
തുംഗഭക്തിതൻ കരം
ചാർത്തിയ കുസുമങ്ങൾ
അങ്ങിങ്ങു കിടക്കുന്നൂ
ശുഷ്കിച്ചും മണംകെട്ടും.
എന്തൊന്നു ചെയ്‌വൂ
പൂവും ധൂമവും തിരികളും
സന്തപ്തനിവൻ നിശാ–
ബാധിതൻ ഉഴറുമ്പോൾ
ലോകത്രാണാർത്ഥം തന്റെ
ജീവനെയർപ്പിച്ചൊരാ
പ്രേമാത്മാവാകും ക്രിസ്തു
ദേവൻതൻ സ്വരൂപവും
മുട്ടിനിന്നൊരാക്കടും
കൂരിരുൾപ്പരപ്പിനാൽ
ഒട്ടുമേ കാണാതായി,
പിന്നെയെന്തുണ്ടുകാണ്മാൻ ?
അർച്ചനക്കൊരുങ്ങുമെൻ ഹൃദയം തുടിക്കാതെ
നിശ്ചലം നിലച്ചുപോയ്
ഉള്ളറ തകർന്നോണം.

ബോധം ഇരുട്ടിലേക്കാഴ്ന്നുപോകുന്ന അവസ്ഥയാണിവിടെ. പ്രാർത്ഥന ക്കായുള്ള വിഫലശ്രമം. ഇരുട്ടിനാൽ തടയപ്പെടുന്ന പ്രാർത്ഥന, ആത്മീയത, ഈശ്വരോന്മുഖത. ഒടുവിലയാൾ ശൂന്യോന്മുഖമായൊരു മയക്കത്തിൽ വീണുപോവുകയാണ്.

കായൽക്കരയിൽ, കൊച്ചോളങ്ങളിൽ നിന്നുതെറിക്കുന്ന കുളി രെഴും സൗഖ്യങ്ങളേറ്റ് ആനന്ദത്തിലമർന്ന് വിസ്മൃതിയിൽ ലയിച്ചുപോയ ഒരു കിളിയുടെ ദുരന്തമാണ് 'കായലും കിളിയും' എന്ന കവിതയിൽ. വിസ്മൃതിയിൽ നിന്നുണർന്ന്,

ചിറകുവിരിക്കാൻ പക്ഷി തുനിഞ്ഞു
ചിറകുകൾ വിരിയുന്നില്ലല്ലോ.
പതിവ് മനസ്സിനെയെന്നോണം നീർ
പാടേ തൂവൽ നനച്ചല്ലോ
വെള്ളത്തുള്ളികൾ തൂവലിലാണികൾ
വെച്ചതുപോലെ തോന്നുന്നു.

വെള്ളത്തിൽ വീണ് ചാവുകയാണ് കിളി. ചാവും മുമ്പ് കൊച്ചോളങ്ങൾ ചിരിച്ചുമറിഞ്ഞതു കണ്ടോ, കിളിയതിൽ നോവാർന്നോ എന്നു സന്ദേഹിച്ചുകൊണ്ടാണ് കവിത അവസാനിക്കുന്നത്. ധ്വനിപ്പിക്കപ്പെടുന്ന പ്രതീകാത്മകത രാത്രിയിലെ ആരാധകനും കായലും കിളിയും ഉൾപ്പെടെ ജോസഫിന്റെ പല കവിതകളിലുമുണ്ട് പ്രതീകാത്മകത പ്രകടമാക്കാനല്ല ധ്വനിപ്പിക്കാനാണ് ചെറിയ കവിതകളിൽ കവിക്കിഷ്ടം.

പ്രത്യക്ഷത്തിൽത്തന്നെ പ്രതീകാത്മകമാണ് ജോസഫിന്റെ ഖണ്ഡകാവ്യങ്ങൾ പലതും. അക്കൂട്ടത്തിലേറ്റവും ശ്രദ്ധേയം 'ആ രാത്രി' യാണ്. മനുഷ്യന്റെ ബോധമണ്ഡലത്തിന്റെ പരിണാമചരിത്രത്തിന്റെ കാവ്യാത്മക ആവിഷ്കാരമാണത്. കുഞ്ഞിന്റെ നിഷ്കളങ്കതയിൽ നിന്നതു തുടങ്ങുന്നു.

കല്ലിലും മരത്തിലും
പുഴുവിങ്കലും കുഞ്ഞിൻ
കയ്യുചെല്ലുമ്പോളവ
ദൈവതങ്ങളായ് തീരും.

ഇല്ലവന്നേകാന്തത
പരത്തുമകലങ്ങൾ
ഇല്ല ഭീതികൾ മൂലം
മനസ്സിൽ കുലുക്കങ്ങൾ
ഏതുമേയുപഗ്രഹ–
മുണ്ണിക്ക്, വിശ്വത്തിന്റെ
ചേതനയോടുനീളും
നർമ്മസല്ലാപത്തിനായ്

മനോമണ്ഡലത്തിലേക്ക് ദുഃഖത്തിന്റെ പ്രവേശനം ഇങ്ങനെ അവതരിപ്പിക്കുന്നു :

എങ്കിലും ബാലനന്നോളമറിയാത്ത
സങ്കടം ജീവനിൽ പാഞ്ഞു.
ഏതോ നിഴലിൻ അരമുള്ള വേദന
ചേതനയിൽ വന്നുരഞ്ഞു.
കർമ്മത്തിലോട്ടു ചലിക്കവേ പൊൻകുഞ്ഞിൻ
മർമ്മത്തിലേതോ മുറിഞ്ഞോ ?
പണ്ടു പുളക്കാതിരുന്നതാം പോരിമ
കൊണ്ടു കലങ്ങിയോ ചോര.

പ്രമേയത്തിന്റെ ഗരിമക്കനുസരിച്ച് കാവ്യഭാഷയും ഗരിമയുറ്റതാകുന്നു. മുമ്പില്ലാത്തത് എന്ന അർത്ഥത്തിൽത്തന്നെ അപൂർവ്വവുമാകുന്നു.

ചേതനയിൽ വന്നുരഞ്ഞ ഏതോ നിഴലിന്റെ അരമുള്ള വേദന തുടങ്ങിയ പ്രയോഗങ്ങൾ ശ്രദ്ധിക്കുക. കവിത അവസാനിക്കുന്നത് ആനന്ദത്തിന്റെയും ബോധോദയത്തിന്റെയും ജ്യോതിഷ്പ്രവാഹത്തിലാണ്. പാതയും വാവും പാന്ഥബോധവും കാടും എല്ലാം അതിൽ ആമഗ്നമാകുന്നു.

ഇന്നത്തെ വായനക്കാരനെ സി.എ.ജോസഫിന്റെ കവിത ആകർഷി ക്കുന്നത് പ്രമേയഗൗരവം കൊണ്ട് എന്നപോലെ ഭാഷയുടെ സവി ശേഷത കൊണ്ടുമാണ്. ആന്തരസത്യത്തിന്റെ പ്രകാശനത്തിനുതകുന്ന ഋജുവായ കാവ്യഭാഷയാണത്. ഉപയോഗിക്കാൻ ഒരുക്കിവെച്ച ഭാഷ സന്ദർഭം വരുമ്പോൾ വെപ്രാളത്തിൽപ്പെട്ട് അസമർത്ഥമായി പോകുന്നതി നെക്കുറിച്ച് സമർത്ഥമായൊരു കവിതയുണ്ട് ജോസഫിന്റെ (ഹൃദയത്തിന്റെ ബഹളം)

അവൾ വരും, കഷ്ടമന്നേരമപ്പദമണി
പണിചെയ്ത മേട തകരും.
അറിയാതെൻ കരളേതോ പഴകിയ തരളത-
ക്കടിമപ്പെട്ടവശമായ്ത്തീരും
വലിയൊരു ബഹളത്തിൻ ചളിയെന്റെ മേനിയി-
ലടിമുടി വന്നലച്ചീടും
ഒരുനാളും നിനയാത്ത വിലയറ്റ വാക്കുകൾ
അറിയാതിവൻ പുലമ്പീടും.

ഹൃദയത്തിന്റെ ബഹളത്തിൽപെട്ടുലഞ്ഞ് വാക്കിടറാതിരിക്കാനുള്ള ജാഗ്രത, അതിനാൽത്തന്നെ കവിക്കുണ്ട്.

ഉള്ളിലടിഞ്ഞ ഇരുട്ട് നീങ്ങിക്കിട്ടാനുള്ള ഒരു പ്രാർത്ഥനയാണ് സമഗ്രതയിൽ ജോസഫിന്റെ കവിത. മനഃസംസ്കരണത്തിനായുള്ള കടുത്ത ആഗ്രഹം അവിടെയുണ്ട്. ആ നിലയ്ക്ക് സദാചാര–ഉദ്ബോധന പരവും മതദർശനപരവുമായ ഒരു പശ്ചാത്തലശോഭ ജോസഫിന്റെ കവിത യിൽ കാണാം. മനസ്സിന്റെ അപഥസഞ്ചാരങ്ങൾ ആവിഷ്കരിക്കുന്ന തിനേ ക്കാൾ പലപ്പോഴും കൂടുതൽ ശ്രമകരം മനസ്സിന്റെ സമതുലനാവസ്ഥ ആവി ഷ്കരിക്കാനാണെന്ന് ഇക്കവിത വായനക്കാരനെ ഓർമ്മിപ്പിക്കുന്നു. കടുത്ത നിറക്കൂട്ടുകളല്ല സൗമ്യവും സാത്വികവുമായ വെണ്മയാണ് കവിക്കു പ്രിയപ്പെട്ട വർണ്ണം.

വെള്ളയാണേറ്റവുമുജ്ജ്വലവർണ്ണമെന്തുണ്ടിതിൽ സംശയം, നോക്കൂ :
ചാരമരതക വർണ്ണവിലാസമാർന്നാടുമിലകൾക്കിടയിൽ,
വാനിന്റെ നീലിമമെന്നു ശയിച്ചിടും
വാപിയിലൂന്നി നിവരും,
പുത്തൻ വെൺതാമരപ്പൂവിൻ തിളക്കമെന്തുജ്ജ്വലകാന്തിമധുരം !
ആ രാഗമോതുന്നു ധാരാളികളായു–

ള്ളേഴുവർണ്ണങ്ങൾക്കുമമ്മ,
അത്യത്ഭുതലളിതോജ്വലയാകിയ
ശുഭ്രതയൊന്നുതാനെന്നായ് (നിറങ്ങളുടെ അമ്മ)

സി.എ.ജോസഫിന്റെ കവിതയുമായി ബന്ധപ്പെട്ട വ്യക്തിപരമായ ഒരോർമ്മ യെക്കുറിച്ചു പറഞ്ഞ് ഈ കുറിപ്പ് അവസാനിപ്പിക്കാം. തിര്യക്കുകളിലും പ്രാണികളിലും പ്രാഥമിക ചോദനകൾ എങ്ങനെയാണ് സ്ഫുരിക്കുന്നത് എന്നതിനെക്കുറിച്ച് ധാരാളം എഴുതിയിട്ടുള്ള, ഇപ്പോഴും എഴുതിക്കൊണ്ടിരി ക്കുന്ന, കവിയാണ് കെ.എ.ജയശീലൻ. ഒരിക്കൽ ജയശീലൻ മാഷുമായി സംസാരിക്കുന്നതിനിടയിൽ ഞാൻ സി.എ.ജോസഫിന്റെ 'തേൻകനിയിങ്കൽ ഞാനെത്തും' എന്ന കവിത ചൊല്ലി. അദ്ദേഹം കൗതുകത്തോടെ കവിത കേട്ടു. എന്നിട്ടു പറഞ്ഞു : "എന്തൊരു യഥാർത്ഥമായ ഭാഷ" അതെ, സി.എ. ജോസഫ് മലയാളകവിതയിൽ ആദ്യമായി ആവിഷ്കരിച്ച ഒരു സങ്കീർണ്ണ പ്രമേയവും അതിനു ചേർന്ന യഥാർത്ഥമായ ഭാഷയും കുറെക്കൂടി ആഴവും വിസ്താരവും കൈവരിക്കുന്നു, ജയശീലന്റെ കവിതയിലെത്തുമ്പോൾ. തന്റെയീ പൂർവഗാമിയുടെ കവിത ജയശീലൻ മാസ്റ്റർ മുമ്പു വായിച്ചിട്ടേ യില്ലെന്നതാണ് എന്നെ ആശ്ചര്യപ്പെടുത്തിയ വസ്തുത. പ്രാണികളിലെ ബോധാങ്കുര ത്തെക്കുറിച്ചും അറിവിന്റെ വിനിമയത്തെക്കുറിച്ചുമുള്ള സമാനസന്ദർഭ ങ്ങളിൽ ഇരുവരുടെയും കാവ്യഭാഷ ഇത്രമേൽ ഐക്യപ്പെട്ടു കാണുന്നത് അത്ഭുതകരമായിരിക്കുന്നു. ഈ താരതമ്യം സൂചിപ്പിക്കുക മാത്രം ചെയ്തു നിർത്തട്ടെ.

ഇന്നത്തെ കവിതാ വായനക്കാർക്ക് അപരിചിതനായ ഒരു പഴയ കവിയാണ് സി.എ.ജോസഫ്. 1929 മുതൽ അദ്ദേഹം എഴുതിത്തുടങ്ങി – 1980 കളുടെ തുടക്കം വരെ. ദർശനം, പുൽക്കൊടികൾ, ഏകാകി, അനു രാഗം, ഒരു കട്ടിലിന്റെ ആത്മഗതം തുടങ്ങി ഏറെ സാമഹാരങ്ങളും നീണ്ട കവിതകളും പ്രസിദ്ധീകരിച്ചു. അദ്ദേഹം ഒരു കൃതിയുടെ ആമുഖക്കുറിപ്പിൽ വായനക്കാരോട് ഇങ്ങനെ അഭ്യർത്ഥിക്കുന്നു : "നിങ്ങൾ തുറന്ന മനസ്സോടു കൂടി ഇതു വായിക്കൂ." (ദർശനം–ആമുഖം) തുറന്ന മനസ്സോടുകൂടിയ വായനയ്ക്ക് തീർച്ചയായും വക നല്കുന്നതാണ് സി.എ.ജോസഫിന്റെ കവിതകൾ എന്നു ബോധ്യപ്പെടുത്താൻ മാത്രമുള്ള ശ്രമമാണ് ഈ കുറിപ്പ്. ആശ്ചര്യപ്പെടു ത്തുന്ന പലതും ജോസഫിന്റെ പഴയ കവിതയിൽ പുതിയ വായനക്കാരന് കണ്ടെത്താൻ കഴിഞ്ഞേക്കും.

•

കാഴ്ച/കാഴ്ചപ്പാട്

# അച്ഛന്റെ അർത്ഥം

**സുകേതു**

കൊന്നാൽ പാപം തിന്നാൽ തീരും എന്ന പഴയപാഠം
തിന്നാൽ പാപം കൊന്നാൽ തീരും എന്ന് തിരിച്ചിട്ടത്
പട്ടാമ്പിയിലെ ഒരച്ഛനാണത്രെ.
പരിഷ്കരിച്ച പാഠം കണ്ട് സാംസ്ക്കാരിക കേരളം നടുങ്ങിപ്പോയി.
വാർത്ത എരിതീയായി. പത്ര-ദൃശ്യമാധ്യമങ്ങൾ അതിലേക്ക്
ധാരമുറിയാതെ എണ്ണ ഒഴിച്ചുകൊടുത്തപ്പോൾ നമ്മുടെ
രാപകലുകൾ മൊത്തത്തിൽ ഹരംപിടിച്ചു.
പക്ഷേ സംഗതി ആകെ വഷളാവുകയാണല്ലോ.
ഇനിയുമിങ്ങനെ കണ്ണുംകെട്ടി, തുലാസും തൂക്കിപ്പിടിച്ചു
നിന്നാൽ ദേശം കുട്ടിച്ചോറാകില്ലേ ?
..ഓർഡർ...ഓർഡർ... മൂർദ്ധന്യദശയ്ക്ക് തൊട്ടുമുമ്പ്
കോടതി, തന്റെ മരമുട്ടിയടിച്ച് വിധി പ്രസ്താവിച്ചു:
“ഇത് ഒരു ഒറ്റപ്പെട്ട സംഭവം മാത്രം. കൃത്യം ചെയ്തു
എന്നു പറയുന്നയാൾ തികഞ്ഞ മനോരോഗിയാണ്.
ആയതിനാൽ പ്രതിയെ വെറുതെ വിടുന്നു”.
ഹാവൂ... സമാധാനം. ഇപ്പോഴാണ് ശ്വാസം നേരെ വീണത്.
എന്റെയും എന്റെ നാടിന്റെയും മാനം കാത്തല്ലോ.
ഇത് ന്യായം. ഇങ്ങനെ വേണം കോടതി. ഞാനിപ്പോൾ
എത്രമാത്രം അഭിമാനം കൊള്ളുന്നുണ്ടെന്നോ, രോമാഞ്ചം
കൊള്ളുംപോലെ. ദേ ഇങ്ങോട്ട് നോക്ക്യേ,
തിളക്കുകയല്ലോ എനിക്കും ചോര ഞരമ്പുകളിൽ !

●

ത് ഥ് പ്. ഫൂ!!!
സ്വന്തം മകളെ ഭോഗിച്ചുകൊന്നിട്ട് അഭിമാനം കൊള്ളുന്നുപോലും.
തിളക്കുകയാണത്രെ പിന്നെയും !

●

ശ്രീകണ്ഠേശ്വരാ... അങ്ങ് ഇതൊന്നും കാണുന്നില്ലേ ?
ശബ്ദതാരാവലിയുടെ ഏറ്റവും പുതിയ പതിപ്പിൽ
അച്ഛന്റെ അർത്ഥം പാടേ മാറി.
'ഇനിയും നിർവ്വചിക്കാനാകാത്ത ഏറ്റവും വലിയതെറി (നപു)'
ഇങ്ങനെയാണിപ്പോൾ കൂട്ടിച്ചേർപ്പ്.

●

എന്നാലും എന്റെ പൊന്നുമോൾക്ക് സ്വന്തം വീട്ടിലും
സ്വസ്ഥതയില്ലാതായോ? എവിടെ തിരിഞ്ഞാലും
വേട്ടപ്പട്ടികളുടെ മുരടനക്കവും ചെന്നായ്ക്കളുടെ
സീറൊ*ലിപ്പിച്ച നോട്ടവും മാത്രം.

●

നാട്ടിലെ ആണുങ്ങൾക്ക് എന്തുപറ്റി ?
കോടതി വിധിപോലെ ഒറ്റപ്പെട്ട മനോരോഗികളുടെ എണ്ണം
കൂടിക്കൂടി വരികയാണോ ?
ഇതിനായിരുന്നോ നാം സമ്പൂർണ്ണ സാക്ഷരരായത് ?
ഇതിന്റെ പേരാണോ, ഉപഭോഗസംസ്ക്കാരം ?
ചേർത്തു പിടിക്കേണ്ട വാക്കുകൾ ഒന്നൊന്നായി ചോർന്നു
പോകുമ്പോഴാണോ സുന്ദരകേരളം യാഥാർത്ഥ്യമാവുക ?

●

പട്ടിൽപൊതിഞ്ഞ പച്ചത്തീട്ടംപോലെ പുരുഷമനസ്സ്
അനുദിനം നാറുകയാണ്.
അതുകൊണ്ടായിരിക്കാം കാഴ്ചയിൽ ഇത്രമാത്രം
വൃത്തിയും വെടിപ്പും വേണമെന്ന് നാം വല്ലാതെ ശാഠ്യം പിടിക്കുന്നതും.

●

സീറ് = കൊതിവെള്ളം

വീണ്ടുവിചാരം

# ടിപ്പുസുൽത്താൻ

പി.കെ.ബാലകൃഷ്ണൻ

ഭൂമിയേയും കൃഷിയേയും മാത്രം ബാധിക്കുന്ന നടപടികളല്ല മൈസൂർ ഭരണകൂടം കേരളത്തിൽ സാധിച്ചത്. ഒരാധുനിക കേന്ദ്രീകൃത രാഷ്ട്രത്തെക്കാൾ കുറഞ്ഞ യാതൊരു സങ്കൽപവും അവർക്കില്ലായിരുന്നു. അതിന്നായി അനുക്രമ നടപടികൾ സ്വീകരിക്കപ്പെട്ടു. ഹൈദറിന്റെ കാലം മുതൽ ഇതു തുടങ്ങിയിരുന്നു. (ജന്മപദവികളെക്കുറിച്ച് ഹൈദർക്കുള്ള പുച്ഛം പ്രസിദ്ധമാണ്.) ഇടപ്രഭുക്കളോട് സ്വഭാവഗത്യാതന്നെ അദ്ദേഹത്തിന് അവജ്ഞയായിരുന്നു. ആ അവജ്ഞ, ടിപ്പുവിലേക്ക് കടന്നപ്പോൾ പതിവുപോലെ രൂക്ഷതരമായി. സുഖമായി ഊണും കഴിച്ച് വർത്തമാനം പറയുന്ന മഹാന്മാരെ പുച്ഛിക്കുന്ന ഒരെഴുത്ത് നാം മുമ്പ് സ്പർശിച്ചിട്ടുണ്ട്. പക്ഷെ ഇടപ്രഭുക്കളെ സമൂലം നിർമ്മാർജ്ജനം ചെയ്യുന്നതിന് ഈ വെറുപ്പു മാത്രമല്ല അടിസ്ഥാനം. ഇവർ നിൽക്കുന്നിടത്തോളം കാലം, ഒരു കേന്ദ്രീകൃത രാഷ്ട്രം സാദ്ധ്യമല്ലെന്നു അച്ഛനും മകനും ഒരുപോലെ നല്ല നിശ്ചയമുണ്ടായിരുന്നു. ആ ഭരണതത്വം നിരങ്കുശം പ്രയോഗിക്കുന്നതിന് ആ പുച്ഛം വളരെ പ്രയോജനപ്പെട്ടു. ബ്രിട്ടീഷ് ചരിത്രകാരന്മാർ എപ്പോഴും ഉയർത്തിക്കാണിക്കുന്നത് സ്വകാര്യമായി സായുധസൈന്യങ്ങളുള്ള ഇടപ്രഭുക്കളെ മുഴുവൻ വകവരുത്തി രാഷ്ട്രീയ കേന്ദ്രീകൃതത്തിന് അടിത്തറപാകി എന്നതാണ്. ആ അവകാശവാദം തൽക്കാലം പരിശോധിക്കേണ്ട. പക്ഷെ ഒരു ഭരണതത്വമെന്ന നിലയിൽ അതിന്റെ ശ്രേഷ്ഠത ആർക്കും കാണാം. ഈ തത്വം അസൂയാർഹമായതരത്തിൽ ടിപ്പു പ്രാവർത്തികമാക്കിയെന്ന് സത്യത്തെ വിലമതിക്കുന്നവർ സമ്മതിക്കേണ്ടിവരും.

1784-ൽ മലബാർ ഭരണം കയ്യേറ്റതിനുശേഷം രാഷ്ട്രീയ കേന്ദ്രീകരണത്തെ ലാക്കാക്കിയുള്ള ഈ പ്രവർത്തനങ്ങൾ സഹജമായ ഏകാഗ്രതയോടെ ടിപ്പു തുടങ്ങി. അതിലൊന്നാമത്തെ നടപടി റോഡുകളുടെ നിർമ്മാണമായിരുന്നു. അതിന്നുമുമ്പ് ഒരു കാളവണ്ടിപോലും ഉപയോഗത്തിലില്ലായിരുന്ന ഈ കേരളത്തിൽ ഇടവഴികളും കാട്ടുനടപ്പാതകളും മാത്രമായിരുന്നു യാത്രക്ക് ആധാരം. ഇരുന്നൂറ്റിഅറുപത് കൊല്ലം തുറമുഖങ്ങളിൽ നിരന്തരമുണ്ടായിരുന്ന വിദേശീയ പറ്റങ്ങൾക്കാർക്കും നാട്ടിനകത്ത് ഒരു തരത്തിലും സ്വാധീനമില്ലാതെ വന്നത് ഇക്കാരണം കൊണ്ടുകൂടിയാണ്. ടിപ്പു സമഗ്രമായി പ്ലാൻ ചെയ്ത് ഒരു റോഡുനിർമ്മാണ പദ്ധതിതന്നെ മലബാറിലാരംഭിച്ചു. കാട്ടിലും മലകളിലുംകൂടി അതിക്രമിച്ചു നീളേണ്ടിയിരുന്ന ഈ റോഡുകൾക്ക്, വേണ്ടിയിരുന്ന പണച്ചെലവും അദ്ധ്വാനവും ഭയങ്കരമായിരിക്കണം. പക്ഷെ ഒരു പ്രവിശ്യയെന്ന നിലയിൽ മലബാറിന്റെ കേന്ദ്രീകരണവും മൈസൂറിനോടുള്ള അതിന്റെ ബന്ധവും ഗതാഗതസൗകര്യം കൊണ്ടുമാത്രമേ സാദ്ധ്യമാകൂ എന്ന് ആ ഭരണകർത്താവിനറിയാമായിരുന്നു. അതുകൊണ്ട് ആറ് കൊല്ലംകൊണ്ട് കോഴിക്കോട് കേന്ദ്രമാക്കി മലബാ

റിന്റെ പ്രധാനപ്പെട്ട എല്ലാ കേന്ദ്രങ്ങളിലും വ്യാപിക്കുന്ന ഒരു വ്യൂഹം റോഡുകൾ അദ്ദേഹം വെട്ടി. ഈ റോഡുകളിൽ ഒരു വിഭാഗം പാലക്കാടു വഴി ചുരത്തിലേക്ക് നീണ്ടു മൈസൂറുമായി ഒന്നിക്കുന്നുതും. ഒറ്റൊരു വിഭാഗം താമരശ്ശേരി ചുരത്തോളമെത്തി മൈസുറിലേക്ക് കടക്കുന്നതുമായിരുന്നു. രാജ്യത്തിന്റെ കാര്യക്ഷമമായ ഭരണത്തിന് മാത്രമല്ല രാജ്യരക്ഷയുടെ പ്രാഥമികാവശ്യങ്ങൾക്കുപോലും പീരങ്കിവണ്ടികൾക്കും സേനാവ്യൂഹങ്ങൾക്കും അവിരാമം നീങ്ങാവുന്ന റോഡുകൾ അനുപേക്ഷണീയമായതിനാൽ, അതിനുവേണ്ടി സമയവും ധനവും നിർല്ലോഭം മുതലിറക്കപ്പെട്ടു. കേരളത്തിലെ ആദ്യത്തെ റോഡുനിർമ്മാതാവുമാത്രമല്ല ടിപ്പു; മലബാറിലെ അവസാനത്തെ റോഡുനിർമ്മാതാവും ടിപ്പുതന്നെയാണെന്നാണ് തോന്നുന്നത്. ലോഗൻ ആ റോഡിന്റെ വിവരങ്ങൾ എടുത്ത് വിവരിച്ചിട്ടുണ്ട്. ചേക്കൂർനിന്ന് കോഴിക്കോട്ടേക്ക് ഒന്ന്; മലപ്പുറത്തുനിന്നും താമരശ്ശേരിക്ക്; പെരുനിലത്തുനിന്നും ഫറോക്കുവഴി കോഴിക്കോട്ടേക്ക്; ഫറോക്കിൽ നിന്നും ഏറനാട് താലൂക്ക് കഴിഞ്ഞ് കല്ലപ്പാറ, മങ്കട, പട്ടാമ്പി എന്നിവിടങ്ങളിലൂടെ കോയമ്പത്തൂർക്ക് മറ്റൊന്ന്; പാലക്കാടുനിന്നും ദിണ്ഡുക്കലേക്കൊന്ന്; വെങ്കടക്കോട്ടുനിന്നും അങ്ങാടിപ്പുറം വഴി കോയമ്പത്തൂർക്ക് വേറൊന്ന്; ഇങ്ങിനെ ഏഴ് റോഡുകൾ തെക്കെ മലബാർ വിഭാഗത്തിൽ തന്നെ എടുത്തുപറയുന്നു. "വടക്കേ വിഭാഗവും ഇതുപോലെ തന്നെ റോഡുകൾകൊണ്ട് നിബിഢമാണ്; അതിന്റെ വിശദവിവരങ്ങൾ എളുപ്പം ലഭിക്കാവുന്നതേയുള്ളൂ"എന്ന് അദ്ദേഹം പ്രത്യേകം പ്രസ്താവിക്കുകയും ചെയ്യുന്നു. 1796-ൽ കേണൽ ഡോവ്സൺ റോഡുകളെപ്പറ്റി തയ്യാറാക്കിയ 'മിനിറ്റ്സി' ൽനിന്നാണ് ലോഗന്റെ വിവരങ്ങൾ. ആ രേഖയിൽ റോഡുകളെപ്പറ്റി പൊതുവെ ഇങ്ങനെ അഭിപ്രായപ്പെട്ടിരിക്കുന്നു:'അദ്ദേഹത്തിന്റെ (ടിപ്പു) റോഡുകൾ വളരെ സമർത്ഥമായി പ്ലാൻ ചെയ്യപ്പെട്ടതും പ്രവിശ്യയുടെ എല്ലാ ഭാഗത്തും സ്പർശിക്കുന്നവയുമാണ്. ആ രാജകുമാരന്റെ ശ്രദ്ധയിൽ പെടാതെ പോയിട്ടുള്ള റോഡുകൾ കമ്പനി ഏറ്റെടുത്തു തുടരേണ്ടതാണ്.' ഈ റോഡുകളുടെ ഭദ്രതയും ഗതാഗതയോഗ്യതയിലും ടിപ്പു ശ്രദ്ധാലുവായിരുന്നു.' ഡോവ്സൻ പറയുന്നു: 'കമ്പനിയേറ്റെടുത്തതിനു ശേഷം ഈ റോഡുകൾ ആളുകൾ കയ്യേറിത്തുടങ്ങിയിട്ടുണ്ട്. പല സ്ഥലത്തും നാട്ടുകാർ അവ നിശ്ശേഷം അടച്ചുകെട്ടിക്കഴിഞ്ഞിരിക്കുന്നു.'

ഈ വിവരങ്ങൾക്ക് ഒരർത്ഥവുമില്ലേ ? നമുക്ക് നോക്കാം ഒന്നാമതായി, അതിന് രാഷ്ട്രീയമായ ഒരർത്ഥമുണ്ട്. മലബാർ തന്റെ രാജ്യത്തിന്റെ ഭാഗമാണെന്നും അവിടുത്തെ ഭരണവും അതിന്റെ സംരക്ഷയും തന്റെ ചുമതലയാണെന്നും ടിപ്പു കണക്കാക്കിയിരുന്നില്ലെങ്കിൽ ഒരു റോഡും മുമ്പില്ലാത്ത ഈ രാജ്യത്ത് ഇത്ര ധനവും അദ്ധ്വാനവും ഇങ്ങനെ ചെലവഴിക്കുകയില്ലായിരുന്നു. ഇനി മറ്റൊരർത്ഥം കൂടി ഇതിനുണ്ട്. മലബാറിന്റെ ഭരണം വളരെ കാര്യക്ഷമമായും, പൊതുവെ ആളുകൾക്ക് തൃപ്തികരമായും നടത്തിയിരുന്നുവെന്ന് ഇത് കാണിക്കുന്നു. സർദാർ പണിക്കരും മറ്റു വിചാരി

ക്കുന്നപോലെ മൈസൂർ ഭരണം നായന്മാരുമായുള്ള ഒരു നിരന്തര കുരിശു യുദ്ധമായിരുന്നു എങ്കിൽ, ഒരിഞ്ച് റോഡുപോലും ഇവിടെയുണ്ടാകാൻ ന്യായമില്ല. സമാധാനവും സമൃദ്ധിയും ഉള്ളപ്പോൾ മാത്രമാണ് ഈ നൂറ്റാണ്ടിൽപോലും ഭരണകൂടങ്ങൾ പുതിയ പൊതുമരാമത്ത് പണികളാരംഭിക്കുന്നത്. ടിപ്പുവിന്റെ മലബാർ ഭരണത്തിൽ നാട്ടിൽ ഐശ്വര്യവും സമൃദ്ധിയും ഇല്ലായിരുന്നെങ്കിൽ, അതിനനുരോധമായി ഭരണകൂടത്തിന് വല്ല വരുമാനവുമില്ലായിരുന്നുവെങ്കിൽ, ഇതിലൊക്കെപ്പുറമെ ആ ഏകാധിപതി പരമയോഗ്യനും അല്ലായിരുന്നുവെങ്കിൽ, ഇന്നും ഈ കേരള ഗവൺമെന്റിന് മുതൽ മുടക്കാൻ കഴിയാത്തത്ര വിപുലമായ ഈ പൊതുമരാമത്തുപണി ആറു കൊല്ലം കൊണ്ട് എങ്ങനെ നടക്കുമായിരുന്നുവെന്ന് ഒന്നു ചിന്തിക്കണം. മൈസൂരിൽ നിന്നും പണം കൊണ്ടുചെന്നാണ് ഇതു ചെയ്തെങ്കിൽ– അങ്ങനെയായിരിക്കുകയില്ലെന്ന് തീർച്ച–ടിപ്പു മലബാറിനെ അത്ര സ്നേഹിച്ചിരുന്നു എന്നർത്ഥം വരും. സർദാർ പണിക്കരെപ്പോലുള്ള ഒരു ഭരണകർത്താവ്, ഈയൊരു കാര്യം എന്തുകൊണ്ട് കണ്ടില്ലെന്നുള്ളത് നമുക്ക് തൽക്കാലം ചർച്ചാവിഷയമാക്കേണ്ട. പക്ഷേ മലബാറിന്റെ ചരിത്രത്തിൽ ഏറ്റവും ഐശ്വര്യപൂർണ്ണമായ ഒരു കാലമായിരിക്കണം ടിപ്പുവിന്റെ ഭരണകാലമെന്നു ന്യായമായി ഊഹിക്കേണ്ടിയിരിക്കുന്നു. കൃഷിഭൂമിയിലെ അവകാശം ഭദ്രമായി; കൃഷിക്കത്യാവശ്യം വേണ്ട രാഷ്ട്രസഹായവും കിട്ടി; തൊഴിലെടുക്കാത്ത പ്രഭുക്കളുടെ വാൾ ചുഴറ്റും ഭീഷണിയും ഇല്ലാതായി; ഇങ്ങനെ, എല്ലാംകൊണ്ടും, കൃഷിക്കാർക്ക് സുഖമുള്ള കാലം. നാട്ടിലാകെ മരാമത്തുപണി നടന്നതുകൊണ്ട്, തൊഴിൽ ചെയ്യാവുന്നവനൊക്കെ അന്ന് നല്ല വരവുണ്ട്. മമ്മട്ടികൊണ്ടും കോടാലികൊണ്ടും വെട്ടി, കൊട്ടകൊണ്ട് ചുമന്നുനിരത്തി നിർമ്മിച്ചതായിരിക്കണമല്ലോ ഇന്നും നിലകൊള്ളുന്ന ആ പരശ്ശതം മൈൽ റോഡുകൾ. പതിന്നായിരക്കണക്കിന് ആളുകൾ ഒരേ സമയത്ത് അതിന്നായി ജോലി ചെയ്തിരിക്കണം. ആ സ്ഥിതിവിശേഷത്തിന്റെ സമ്പന്നത എളുപ്പമൂഹിക്കാവുന്നതേയുള്ളൂ.

ഈ റോഡുകൾ സഞ്ചാരയോഗ്യമാക്കുന്നതിനും രാജ്യത്തിന്റെ വിദൂര ഭാഗങ്ങളിലുള്ളവർക്ക് നീണ്ട യാത്രകൾ അവയിലൂടെ സാദ്ധ്യമാക്കുന്നതിനും ടിപ്പു പ്രത്യേകം ശ്രദ്ധിച്ചു. തൃത്താല എന്ന സ്ഥലത്ത് യാത്രക്കാർക്ക് 'ഹോട്ടൽ' സൗകര്യങ്ങൾ ചെയ്യുന്നതിന്, പുറമെനിന്നും ഹിന്ദുക്കളുടെ ഒരു കോളനി ടിപ്പു സ്ഥാപിച്ചു. സ്ഥലത്തെ ഹിന്ദുക്കൾക്ക് ഈ കൃത്യം അപമാനമായിരുന്നതുകൊണ്ടാണ് പുറത്തുനിന്ന് ഹിന്ദുക്കളെ വരുത്തിയത് എന്നും ബുക്കാനൻ വിവരിച്ചിരിക്കുന്നു. (പാലക്കാട്ടു നിന്നു കോഴിക്കോട്ടുവഴി പൊന്നാനി ഭാഗത്തേക്കുള്ള റോഡിലാണ് ആ സൗകര്യം)

എട്ടുകൊല്ലത്തെ ടിപ്പുവിന്റെ ഭരണകാലത്തുണ്ടായത്രയും റോഡുകൾ നൂറ്റമ്പത് കൊല്ലത്തെ ബ്രിട്ടീഷ് ഭരണം കൊണ്ടുണ്ടായില്ല. പത്ത് കൊല്ലത്തെ ദേശീയ ഭരണത്തിന്റെ നേട്ടം ഇക്കാര്യത്തിൽ വട്ടപ്പൂജ്യമാണ്.

---

അൽഹുദ ബുക്ക്സ്റ്റാൾ, കോഴിക്കോട് 1989 ൽ പുനഃപ്രസിദ്ധീകരിച്ചു.

കഥ

# എലീറ്റ, ആഞ്ജലീന തുടങ്ങിയവർ

മനോജ് വീട്ടിക്കാട്

ഒരു വലിയ പൊട്ടിച്ചിരിയുടെ വാതിൽപ്പാളികളാണ് സ്കൂളിൽ നിന്നു വന്ന എലീറ്റ മുന്നിൽ തുറന്നത്.

"ഡാഡി, കൃഷ്ണനങ്കിൾ, പിന്നെയാരാണ് പുതിയൊരാൾ..?" കറുത്ത് സമൃദ്ധമായ താടി, കഷണ്ടിത്തല...

ഇയാളെന്തിനാണ് ഈ സന്ധ്യനേരത്തും കറുത്ത കണ്ണട വെച്ചിരിക്കുന്നത് ?

ങ്ഹാ... ഇരു ചുമലുകളും ഒരുമിച്ച് കുലുക്കി അവളാകാഴ്ചയെ കുടഞ്ഞുകളഞ്ഞു.

കിച്ചണിൽ മമ്മിയുണ്ട്.

ഇന്നെന്തുപറ്റി ആവോ...? രണ്ടുപേരും നേരത്തെ വീട്ടിലെത്തിയത്.!

മമ്മീടെ കൂടെ ശോഭാന്റിയുമുണ്ട്...

എലീറ്റക്ക് എന്തെന്നില്ലാത്ത ഒരു സന്തോഷം വരുന്നതുപോലെ...

കൃഷ്ണനങ്കിളും ശോഭാന്റീം ഇന്നു പോവാതിരുന്നെങ്കിൽ കിട്ടാവുന്ന നേട്ടങ്ങളെ അവൾ കണക്കുകൂട്ടി.

ബോറൻ വീട്ടുകണക്കുകളെ നാളേക്ക് മാറ്റിവെയ്ക്കാം...

കുറച്ചുനേരം ഡാഡീടെ കൂടെ വർത്തമാനം പറയാം...

ആ പുതിയ അങ്കിളിനെ കുറച്ചുനേരം പഠിക്കാം. (ആളൊരൽപം സ്പെഷലാണ് എന്ന് അവൾ ആദ്യം തന്നെ അടയാളപ്പെടുത്തിയിട്ടുണ്ട്.)

പിന്നെ ഒത്താൽ കൃഷ്ണനങ്കിളിന്റെ വീട്ടിൽ ഫോൺചെയ്ത് രാജീവേട്ടനോട് ഇങ്ങോട്ടുവരാൻ പറയാം...

അങ്ങനെതന്നെ എന്നുറപ്പിച്ച് എലീറ്റ രാജീവിന് പ്രിയപ്പെട്ട റോസ് ഉടുപ്പ് തെരയുമ്പോഴാണ് ശോഭാന്റി അവളുടെ സ്വകാര്യതയിലേക്ക് കടന്നുവന്നത്.

"മോളെ ഡാഡി വിളിക്കുന്നു..."

"ഇത് രാമചന്ദ്രൻ... ഞങ്ങടെ പുതിയ സഹപ്രവർത്തകൻ..."

"ഇതെന്റെ മോള് എലീറ്റ."

"ഹായ് അങ്കിൾ" എലീറ്റ അദ്ദേഹത്തിന് തന്റെ ഏറ്റവും നല്ല ചിരി സമ്മാനിച്ചു.

"മോള് വാ... അങ്കിളിന്റെ അടുത്തിരിക്ക്..."

എലീറ്റയെ അയാൾ ചേർത്തുപിടിച്ചു.

അവൾക്കപ്പോൾ എന്തിനോ സ്കൂളിനെ മാധവി ടീച്ചറിനെ ഓർമ്മവന്നു.

ടീച്ചറങ്ങനെയാണ്... ഓർക്കാപ്പുറത്ത് വെറുതെ കേറിവരും. ആരും വിചാരിക്കാത്തത് പറയും.

അല്ലെങ്കിൽ തന്നെ മാധവിടീച്ചറിന് വയസ്സായില്ലേ...

എലീറ്റക്ക് തന്റെ ചുറ്റും എന്തൊക്കെയോ അവ്യക്തമായി പടർന്നു പിടിക്കുന്നതുപോലെ തോന്നി.

ആഞ്ജലീനയും അവളുടെ മമ്മിയും ഇന്നു രാവിലെ വഴക്കിട്ടത് എന്തിനായിരുന്നു എന്നവൾക്ക് അതുവരെയും മനസ്സിലായിരുന്നില്ല.

ആഞ്ജലീന എന്നും അങ്ങനെയാണ്.

ഫാഷൻടീച്ചർ പുതിയ വസ്ത്രത്തെക്കുറിച്ച് പറയുമ്പോൾ അവൾ അപ്പോൾ വായിച്ച പുസ്തകത്തെക്കുറിച്ചാവും സംസാരിക്കുക.

എന്തോ എലീറ്റക്കവളെ ഇഷ്ടമാണ്. ജനിക്കാൻ കുറച്ചു വൈകിയെന്നേയുള്ളൂ... പാവം.

"നിനക്കെന്താ ആഞ്ജലീന മമ്മി പറയുന്നതു കേട്ടാൽ...?"

എലീറ്റ അവരുടെ വഴക്കവസാനിപ്പിക്കാൻ വേണ്ടിയാണ് അത് പറഞ്ഞത്.

"എന്നിട്ടുവേണം മമ്മിക്കെന്നെ..."

എലീറ്റ രാമചന്ദ്രനങ്കിളിന്റെ പിടിയിൽ നിന്ന് മെല്ലെ കുതറിമാറി അകത്തേക്ക് നടന്നു.

അവൾക്ക് അതുവരെയുണ്ടായിരുന്ന സന്തോഷം ചോർന്നുപോകുന്നതുപോലെ തോന്നി.

തനിക്കുചുറ്റും ആരൊക്കെയോ എപ്പോഴും നടക്കുന്നുണ്ടെന്ന് തോന്നുന്നു പാവം എലീറ്റക്ക്...

ആഞ്ജലീനക്കറിയുന്നതും തനിക്കറിയാത്തതുമായി എന്തൊക്കെയോ ഉണ്ട്...

എലീറ്റക്ക് അടിവയറ്റിൽ അസ്വസ്ഥത പൂക്കുന്നതായി അനുഭവപ്പെട്ടു. കണ്ണുകൾ തളരുകയും മനസ്സ് അടർന്നുവീഴുകയും ചെയ്യുന്നതുപോലെ.

ശോഭാന്റിയുടെയും മമ്മിയുടെയും മുഖങ്ങളൊക്കെ പരസ്പരം മാറിപ്പോകുന്നു.

രാമചന്ദ്രനങ്കിളിനോട് യാത്ര പറയുന്നത് കൃഷ്ണനങ്കിളാണോ ഡാഡിയാണോ...

ഒന്നും കാണാനാവുന്നില്ലല്ലോ എലീറ്റക്ക്...

അവൾ മെല്ലെ ഉറക്കത്തിലേക്ക് വഴുതുകയായിരുന്നു. ഉറക്കത്തിലവൾ ഡൈനിംഗ് ഹാളിലെ കൂട്ടിമുട്ടലുകളും കുഴഞ്ഞ നാവുകളുടെ ശുഭരാത്രിയും പുറംവാതിലുകളടയുന്നതും കേട്ടു.

അവളുടെ മിഴികൾക്കു മുന്നിൽ വെളിച്ചം കെട്ടൊടുങ്ങുകയായിരുന്നു. പിന്നെ നിഴൽ നൃത്തം...

കറുത്ത നാഗങ്ങൾ പരസ്പരം ചുറ്റിപ്പടരുന്നതും സീൽക്കാര

ത്തോടെ അകലുന്നതും അവൾക്കു കാണാം. അവൾ തന്റെ കാഴ്ചകളെ ആട്ടിപ്പായിക്കാൻ ശ്രമിച്ചു. പാമ്പുകളെ അവൾക്ക് പണ്ടുമുതലേ പേടിയാണ്...

അപ്പോൾ അവയിൽ നിന്ന് ഒരു പാമ്പ് അവളുടെ ദേഹത്തിലേക്ക് വീഴുകയും അവളെ ചുറ്റിപ്പിണയാൻ ശ്രമിക്കുകയും ചെയ്തു. അവൾക്ക് വഴുവഴുത്ത അറപ്പ് തോന്നി. ഒന്നുറക്കെ നിലവിളിക്കാൻ പോലും പറ്റണില്ലല്ലോ എലീറ്റക്ക്... അതിനെ കുടഞ്ഞുകളയാൻ ശ്രമിക്കുന്തോറും അതവളിലേക്ക് കൂടുതൽ കൂടുതൽ ചുറ്റിക്കയറുകയാണല്ലോ...

പിന്നെ... പിന്നെയെപ്പോഴാണ് പാമ്പ് തന്നെ വിട്ടുപോയത് എന്നവൾക്ക് ഓർമ്മയില്ല.

ഉണർന്നപ്പോൾ നേരം നന്നെ വൈകിയിരുന്നു. ഇന്നലെ ബാക്കി വെച്ച ഹോം വർക്കുകൾ, ഇനിയും മുഴുമിപ്പിച്ചിട്ടാത്ത ഫാഷൻ മിസിന്റെ അസൈൻമെന്റ്....

പക്ഷേ കൃഷ്ണനങ്കിളിന്റെ ഫ്ളാറ്റിൽ രാജീവ് അവളെ കാത്തിരിക്കുന്നുണ്ട്... അവൾക്കവനെ കണ്ടേ മതിയാവൂ.

തലേന്നത്തെ സ്വപ്നങ്ങളെക്കുറിച്ച് അവനോട് പറയണമല്ലോ എലീറ്റക്ക്..

“പേടി തോന്നുന്നു രാജീവേട്ടാ.. രാത്രിയാവുമ്പോൾ എനിക്കു വല്ലാതെ എന്തൊക്കെയോ തോന്നുന്നു...”

അവളവനെ കെട്ടിപ്പിടിച്ചു കരഞ്ഞു.

രാത്രിയിൽ തന്നെ ഊറ്റിക്കുടിക്കുവാൻ വരുന്ന നാഗങ്ങളെ അവൾക്കു വല്ലാത്ത പേടിയുണ്ട്...

“ഇന്നുരാത്രി ഞാനിവിടെ രാജീവേട്ടന്റെ കൂടെ കഴിഞ്ഞോട്ടെ... പേടിയായിട്ടാ...” എന്നവൾ വിലപിക്കുമ്പോൾ ഒരു സമ്മതം കണ്ടെത്താൻ രാജീവ് വല്ലാതെ വെപ്രാളപ്പെടുന്നുവല്ലോ...

അച്ഛന്റെ കൂടെ എലീറ്റയുടെ ഡാഡിയും വരുമെന്നവന് ഉറപ്പായിരുന്നു.

“പോകാം എലീറ്റാ”. ഡാഡി അവളെ വിളിച്ചു.

ഞാൻ വരുന്നില്ല എന്നു പറയണമെന്ന് എലീറ്റക്ക് തോന്നി. അവളുടെ കണ്ണുകളിലെ യാചന കണ്ടപ്പോൾ ഇന്നവൾ ഇവിടെ കഴിഞ്ഞോട്ടെ എന്നുപറയണമെന്ന് രാജീവ് കരുതി. പക്ഷേ രാജീവിനും എലീറ്റക്കും ഉറപ്പില്ലല്ലോ അവരാണ് ശരിയെന്ന്....

•

ലേഖനം

# മനുവിന്റെ സാമൂഹിക ദർശനം

**എം. എൻ. റോയ്**

മനു ഒരു നവസാമൂഹിക ക്രമത്തിന്റെ പ്രവാചകനായിരുന്നില്ല, മറിച്ച് അക്കാലത്ത് നിലനിന്നിരുന്ന സാമൂഹിക വ്യവസ്ഥയുടെ സാധൂകർത്താവായിരുന്നു. ഇതറിയാൻ മനുസ്മൃതി മാത്രം വായിച്ചാൽ മതി. മനു സാധൂകരിച്ച സാമൂഹിക വ്യവസ്ഥ പ്രാഥമികാർത്ഥത്തിൽ പോലും സമത്വവാദപരമായിരുന്നില്ല. മനുവിന്റെ നിയമങ്ങൾ തന്നെ അത് സംരക്ഷിക്കാനുദ്ദേശിച്ച സാമൂഹിക വ്യവസ്ഥയുടെ സ്വഭാവത്തെ വെളിവാക്കുന്നുണ്ട്. പുരോഹിതന്മാർക്ക് മേധാവിത്വമുള്ള വ്യവസ്ഥയായിരുന്നു അത്. അവർ ഉദാരമനസ്ക്കരായിരുന്നിരിക്കാമെങ്കിലും ഒരിക്കലും ജനാധി പത്യമനോഭാവമുള്ളവരായിരുന്നില്ല. അവരുടെ അധികാരം ഭരണഘടനയാൽ പോലും നിയന്ത്രിതമായിരുന്നില്ല. മനുസ്മൃതി സാമൂഹിക കടമകളെ വിശദീകരിക്കുന്നു. എന്നാൽ അത് പ്രാകൃത ഗോത്രവ്യവസ്ഥകളിൽ ഉണ്ടായിരുന്ന വളരെ പ്രാഥമികമായ തരത്തിലുള്ള ജനകീയാവകാശങ്ങളെക്കുറിച്ചു പോലും ഒന്നും പറയുന്നില്ല. ഗോത്രവ്യവസ്ഥയേക്കാൾ വളരെ ഉയർന്ന ഒരു സമൂഹത്തിനുവേണ്ടിയാണ് മനു നിയമനിർമ്മാണം നടത്തിയത് എന്നതിൽ സംശയമില്ല. വൈദികപൂർവ്വകാലത്തെ പ്രാകൃത കമ്മ്യൂണിസം അപ്രത്യക്ഷമായിക്കഴിഞ്ഞിരുന്നു. വൈദിക രാഷ്ട്രത്താൽ ഉറപ്പുനൽകപ്പെട്ട സ്വകാര്യസ്വത്തിലും പിതൃമേധാവിത്വത്തിലും അധിഷ്ഠിതമായിരുന്നു മനുവിന്റെ കാലത്തെ സമൂഹം. മനുവിന്റെ സാമൂഹികദർശനത്തിന്റെ രത്നചുരുക്കം ധർമ്മത്തെക്കുറിച്ചുള്ള അദ്ദേഹത്തിന്റെ നിർവ്വചനത്തിൽ അടങ്ങിയിരിക്കുന്നു. ധർമ്മത്തെക്കുറിച്ചുള്ള ഈ ഹിന്ദുസങ്കല്പം ലോകത്തിനുള്ള ഇന്ത്യയുടെ സന്ദേശത്തിന്റെ സാരമായി കണക്കാക്കപ്പെടുകയും ചെയ്യുന്നു. സാമൂഹ്യപെരുമാറ്റത്തിന്റെ മതപരവും നൈതികവുമായ സങ്കല്പമാണ് ധർമ്മം. “സംതൃപ്തി, ക്ഷമ, ആത്മ നിയന്ത്രണം (ദമം), അസ്തേയം, വ്രതാനുഷ്ഠാനം (ശൗചം), ഇന്ദ്രിയ നിഗ്രഹം, ജ്ഞാനം, പരമാത്മ ജ്ഞാനം, സത്യനിഷ്ഠത, അക്രോധം”– ഇങ്ങനെയാണ് മനു ധർമ്മത്തെ നിർവ്വചിക്കുന്നത്.

ഏറ്റവും പ്രയാസമുള്ള നന്മകളുടെ ഒരു പട്ടികയാണത്. ഈ നന്മകളെ അനായാസമായും ഫലപ്രദമായും ഉദ്ബോധിപ്പിക്കുവാൻ മാത്രമല്ല, അനുഷ്ഠിക്കാൻ കൂടി പുരോഹിതന്മാരും അധികാരികളുമടങ്ങുന്ന പ്രത്യേക അവകാശങ്ങളുള്ള വർഗ്ഗത്തിന് കഴിഞ്ഞിരുന്നു. സമൂഹത്തിലെ മറ്റുള്ളവരെ സംബന്ധിച്ചിടത്തോളം ഈ നന്മകളുടെ അനുഷ്ഠാനം നിലനിൽക്കുന്ന വ്യവസ്ഥയ്ക്ക് സ്വമേധയാ കീഴടങ്ങുക എന്നതായിരുന്നു.

അതിപുരാതനമായ ഈ ദൈവങ്ങളെ ഒന്ന് അടുത്തുചെന്നു നോക്കുക. വിമർശനബുദ്ധി തീരെ കുറവായ ഒരാൾക്കുപോലും അവയുടെ കളിമൺ കാലുകൾ കാണാനാകും.

അസംതൃപ്തരാകാൻ യാതൊരു കാരണവും ഇല്ലാത്തവരോട് സംതൃപ്തരാകാൻ ഉപദേശിക്കുന്നതിൽ ഒരു കാര്യവുമില്ല. ഉപരിവർഗ്ഗത്തിൽപ്പെട്ടവർക്ക് സംതൃപ്തരാകാൻ ഒട്ടും ബുദ്ധിമുട്ടില്ല. ദരിദ്രർക്കിടയിലെ അസംതൃപ്തി സ്വാഭാവികവും ധാർമ്മികമായി നീതീകരിക്കത്തക്കതുമാണ്. എന്നാൽ, ഈ അസംതൃപ്തി നിലവിലുള്ള സാമൂഹിക വ്യവസ്ഥയ്ക്ക് കടുത്ത ഭീഷണിയാണ്. മതപരമായ കടമ എന്ന നിലയിൽ അനുഷ്ഠിക്കുന്നതിനുവേണ്ടി സംതൃപ്തിയിൽ നിന്ന് ഒരു നന്മ സൃഷ്ടിക്കപ്പെട്ടു – കാരണം, അത് ഉപരിവർഗ്ഗത്തിന്റെ സ്ഥാനമാനങ്ങളെ കോട്ടവാട്ടങ്ങളില്ലാതെ കാത്തുരക്ഷിക്കും. അസംതൃപ്തരാകേണ്ട കാര്യമൊന്നുമില്ലാത്തതുകൊണ്ട് ഉപരിവർഗ്ഗത്തിന് സംതൃപ്തിയുടെ മാതൃകയാകാൻ കഴിഞ്ഞു. സംതൃപ്തഭാവം മനുഷ്യന്റെ ഭാഗധേയത്തെ നിർണ്ണയിക്കുന്ന ദൈവങ്ങളെ പ്രസാദിപ്പിക്കുമെന്നാണ് വെപ്പ്. അങ്ങനെ, തങ്ങളുടെ വിധിയ്ക്കെതിരെ കലാപമുയർത്താൻ വേണ്ടുവോളം കാരണമുള്ളവരെ അടക്കിനിർത്താനും അവർക്ക് കഴിഞ്ഞു. ഉപരിവർഗ്ഗത്തിന് ആ നന്മ പ്രസംഗിക്കാനുള്ളതുമാത്രമാണ്. അത് തങ്ങൾ മറ്റുള്ളവരേക്കാൾ യോഗ്യന്മാരാണെന്ന സുഖകരമായ അനുഭൂതി പ്രദാനം ചെയ്യുന്നു. സാമാന്യജനങ്ങൾക്ക് സംതൃപ്തഭാവം ശീലിക്കണമെങ്കിൽ കഠിനമായ ശ്രമവും യഥാർത്ഥമായ ത്യാഗവും അനുഷ്ഠിക്കണം.

അപരാധത്തിന്നിരയായവർ അനുഷ്ഠിക്കുമ്പോൾ മാത്രമാണ് ക്ഷമ ഒരു നന്മയാകുന്നത്. അതുകൊണ്ട് അധികാരവും പ്രത്യേക അവകാശങ്ങളുമുള്ള ഒരു ന്യൂനപക്ഷത്തിന്റെ അപരാധങ്ങൾക്ക് നിരന്തരമായി ഇരയാക്കപ്പെടുന്ന സാമാന്യജനങ്ങളുടെ മേൽതന്നെ മാപ്പുനൽകുക എന്ന ധാർമ്മിക ഭാരവും വന്നുപെടുന്നു. ഉപരിവർഗ്ഗത്തിന്റെ ക്ഷമാശീലം ഒരു തന്ത്രമെന്ന നിലയിലാണ് ഉപദേശിക്കപ്പെടുന്നത്. അധികാരമുള്ളവർക്ക് മഹാമനസ്കരാകാനാകും. അത് അവർക്ക് തന്നെ പ്രയോജനകരമായിക്കും. മാപ്പുനൽകപ്പെട്ടവരുടെ കൃതജ്ഞത അവർക്ക് നേടാനാകുന്നു. അനിവാര്യതയുടെ സമ്മർദ്ദത്താൽ ചെയ്യപ്പെടുന്ന അപരാധങ്ങൾ ധാർമ്മികമായി ന്യായീകരിക്കത്തക്കതാണ്. അത്തരം അപരാധങ്ങൾക്ക് മാപ്പുനൽകുക എന്നത് ഒരു നന്മയല്ല; മറിച്ച് തികഞ്ഞ കാപട്യമാണ്. വിശപ്പു സഹിക്കാതെ ഒരാൾ മോഷ്ടിച്ചാൽ അയാളോട് ക്ഷമിക്കുന്നത് നന്മയൊന്നുമല്ല.

സാമാന്യജനങ്ങളോട് ആത്മനിയന്ത്രണം ഉപദേശിച്ചില്ലായിരുന്നെങ്കിൽ, അതായത് പ്രാഥമിക ആവശ്യങ്ങളെപ്പോലും ഒഴിവാക്കികൊണ്ട് ജീവിക്കാൻ ശീലിപ്പിച്ചിരുന്നില്ലായിരുന്നെങ്കിൽ അവരുടെ അദ്ധ്വാനത്തിന്റെ മിച്ചത്തെ ഉപരിവർഗ്ഗങ്ങൾക്ക് കൈക്കലാക്കാൻ കഴിയുമായിരുന്നില്ല. ഉൽപാദകരല്ലാത്തവരിൽ ഉടമാവകാശം നിക്ഷിപ്തമായ ഒരു സമൂഹത്തിന്റെ സാമ്പത്തിക ശാസ്ത്രത്തിന്റെ അടിസ്ഥാന തത്ത്വത്തിന്റെ മതപരവും ധാർമ്മികവു

മായ രൂപമാണ് ആത്മനിയന്ത്രണം.പരിമിതമായ അർത്ഥത്തിൽ, പ്രവൃത്തി യുടേയും വികാരത്തിന്റെയും മേലുള്ള നിയന്ത്രണം എന്ന നിലയ്ക്ക്, അത് വ്യക്തിസ്വാതന്ത്ര്യത്തിന്റെ നിഷേധവും നൈസർഗിക വികാരങ്ങളുടെ നിരോധവുമാണ്. ആദ്യത്തേതിൽ, വളരെ സൂക്ഷ്മവും ഫലപ്രദവുമായ രീതിയിലുള്ള സാമൂഹിക മർദ്ദനമാണ് നടക്കുന്നത്. രണ്ടാമത്തേത്. ധൈഷ ണികമായും വൈകാരികമായും വളരെ ഹാനികരമാണ്. ആത്മനിയന്ത്രണ മല്ല; ആത്മനിഗ്രഹമാണ് ഉപദേശിക്കപ്പെടുന്നത്. നിയന്ത്രണം സാമൂഹിക മായും ധാർമ്മികമായും അഭികാമ്യവും ആവശ്യവുമാണ്. എന്നാൽ മാനു ഷികമായ അസ്തിത്വത്തിനും ജൈവധർമ്മങ്ങളുടെ സ്വാഭാവികമായ അനു ഷ്ഠാനത്തിനുമുള്ള വ്യക്തിയുടെ അവകാശം, ആത്മനിയന്ത്രണം ആവശ്യ പ്പെടുന്നതിനുമുമ്പ് അംഗീകരിക്കപ്പെടാത്ത പക്ഷം അത് ആ അവകാശ ത്തിന്റെ നിഷേധമായിത്തീരുന്നു. സാമാന്യജനങ്ങളുടെ ഭൗതികവും വൈകാരികവുമായ ജീവിതത്തിന്റെ സേച്ഛാപരമായ നിയന്ത്രണത്തിലൂടെ ദൃഢമാക്കപ്പെട്ട സാമൂഹിക സൗഹാർദ്ദം ഭാവിയെ ബലികൊടുത്തുകൊണ്ട് നിലവിലുള്ള സാമൂഹ്യവ്യവസ്ഥയ്ക്ക് ഉറപ്പുനൽകുന്നു. ആത്മനിയന്ത്രണം എന്ന നന്മ സാമാന്യ ജനങ്ങളുടെ ജീവിത നിലവാരത്തെ നിശ്ചലമായ ഒരവസ്ഥയിൽ തടഞ്ഞുനിർത്തുന്നു; അത് മാന്ദ്യമുളവാക്കും എന്നത് ഉറപ്പാ ണ്. ഒരു രാഷ്ട്രത്തിന്റെ സാമ്പത്തിക പുരോഗതി പ്രാഥമികമായും അവിടു ത്തെ ജനങ്ങളുടെ ഉപഭോഗശേഷിയുടെ വളർച്ചയെ ആശ്രയിച്ചാണിരിക്കു ന്നത്. സാമ്പത്തിക ശാസ്ത്രത്തിന്റെ ബാലപാഠമാണത്. ഉൽപാദന വികാസം ഒഴിച്ചുനിർത്തപ്പെട്ടതും ഉൽപാദകരല്ലാത്തവരിൽ (പുരോഹിതൻ, കുലപതി, നാടുവാഴി) ഉടമസ്ഥാവകാശം നിക്ഷിപ്തമായതുമായ മുതലാളി ത്തപൂർവ്വ സമ്പദ്ഘടനയുടെ പരിസരത്തിലാണ് ആത്മനിയന്ത്രണം എന്ന ധർമ്മം രൂപം കൊള്ളുന്നത്. മൊത്തം ഉൽപാദനം അവശ്യമായും പരിമിത മാക്കപ്പെട്ടിരുന്നതുകൊണ്ട് ഉൽപാദകരായ ജനങ്ങളെ ലളിതജീവിതം എന്ന നന്മ ശീലിക്കാൻ പ്രേരിപ്പിക്കുകയോ ബലപ്രയോഗത്തിലൂടെ നിർബന്ധിക്കു കയോ ചെയ്യുന്നതിലൂടെ മാത്രമേ മഹാഭാരതത്തിലും മറ്റും വിവരിച്ച ഉപരി വർഗ്ഗങ്ങളുടെ ആഡംബര സമൃദ്ധി സാദ്ധ്യമാകുമായിരുന്നുള്ളൂ. ആത്മ നിയന്ത്രണം എന്ന നന്മ സാമാന്യജനങ്ങളെ കൊള്ളയടിക്കുകയും ചൂഷ ണം ചെയ്യുകയും ചെയ്യുന്നതിനെ പ്രതിനിധീകരിക്കുന്നു.

പട്ടികയിലെ അടുത്ത നന്മ സ്വകാര്യസ്വത്തിന്റെ പരിപാവനതയോ ടുള്ള ആദരവാണ്. മനു സോഷ്യലിസത്തിന്റെ പ്രവാചകനായിരുന്നുവെന്ന വാദത്തിന്റെ പൊള്ളത്തരം തുറന്നു കാണിക്കാൻ ഇക്കാര്യം മാത്രം മതി. സോഷ്യലിസ്റ്റുകൾ ഡോക്ടർ ഭഗവാൻ ദാസിന്റെ ഉപദേശമനുസരിച്ച് വൈദേശിക സിദ്ധാന്തങ്ങളെ തിരസ്കരിച്ച് സാമൂഹിക നീതിയുടെ ആദർശ ത്തിനുവേണ്ടി മനുവിലേയ്ക്ക് തിരിയുകയാണെങ്കിൽ "പരധനത്തെ അധാർ മ്മികമായി അപഹരിക്കാതിരിക്കൽ (അസ്തേയം)" എന്ന നന്മ അനുഷ്ഠി ക്കണം. സാമൂഹ്യനീതിയുടെ ആദർശത്തോട് അനുഭാവം പ്രഖ്യാപിക്കുന്ന

ദേശീയ നേതാക്കന്മാർ ഇന്ത്യൻ ആദ്ധ്യാത്മികതയുടെ പാരമ്പര്യത്തോട് കൂറു കാണിച്ചുകൊണ്ട് നിലവിലുള്ള സ്വത്തുടമാബന്ധങ്ങൾക്ക് ചെറിയ അലോസരമുണ്ടാക്കുന്നതിനെപ്പോലും എതിർക്കുന്നു. അവരുടെ പ്രഖ്യാപിത ആദർശത്തെ തന്നെ ഇത് കൊഞ്ഞനം കുത്തുന്നു. സമ്പത്തുൽപാദകരിൽ നിന്ന് അപഹരിക്കാനും പിടിച്ചെടുക്കാനും മതപരവും ധാർമ്മികവുമായ ഒഴിവുകഴിവുകൾ നൽകുകയും സ്വകാര്യ സ്വത്തവകാശത്തിനുവേണ്ടി മതാനുമതി അഭ്യർത്ഥിക്കുകയും ചെയ്യുന്ന മധ്യകാലസാമൂഹ്യ തത്ത്വശാസ്ത്രത്തിൽ സോഷ്യലിസത്തിന്റെ തത്ത്വങ്ങൾ കണ്ടെത്തുന്നത് ഉട്ടോപ്യനേക്കാളും മോശമാണ്.

പട്ടികയിലെ അവശേഷിച്ച നന്മകളെക്കുറിച്ച് ഒന്നും പറയേണ്ട ആവശ്യമില്ല. അവയിൽ ചിലത് നേരത്തേ പരിശോധിച്ച നന്മകളുടെ വകഭേദങ്ങൾ മാത്രമാണ്. മറ്റുള്ളവയാകട്ടേ, എല്ലാ തരത്തിലുമുള്ള വ്യാഖ്യാനങ്ങൾക്ക് വിധേയമാകുന്ന അതിഭൗതിക സങ്കല്പങ്ങളാണ്. ഉദാഹരണത്തിന് സത്യനിഷ്ഠത എന്ന നന്മയെ എടുക്കുക. എന്താണ് സത്യം ? ഈ ചോദ്യത്തിന് ഉത്തരം ലഭിക്കാത്തിടത്തോളം സത്യനിഷ്ഠതയ്ക്ക് ഒരർത്ഥവുമില്ല. ഈ ചോദ്യത്തിനുത്തരമായി മതം ഒരു സങ്കല്പത്തെ ഒരേയൊരു യാഥാർത്ഥ്യമായി പ്രഖ്യാപിക്കുന്നു; ഒരസത്യത്തിൽ നിന്ന് സത്യത്തെ സൃഷ്ടിക്കുന്നു. യാഥാർത്ഥ്യത്തിന് അനുരോധമായതാണ് സത്യം; വസ്തുനിഷ്ഠമായ അസ്തിത്വമാണ് യാഥാർത്ഥ്യം; വസ്തുനിഷ്ഠമായി നിലനിൽക്കുന്നത് മാറ്റം മാത്രമാണ്; മാറാത്തതൊന്നും നിലനിൽക്കുന്നില്ല; അതുകൊണ്ട് മാറ്റം മാത്രമാണ് ഒരേയൊരു സത്യം. എന്നാൽ മതം പരിപൂർണ്ണത എന്ന അതിഭൗതിക സങ്കല്പത്തെ സത്യത്തിന്റെ പീഠത്തിലേയ്ക്ക് ഉയർത്തുന്നു. പരിപൂർണ്ണത (Absoluteness) വസ്തുനിഷ്ഠമായി യാഥാർത്ഥ്യമല്ല. അതുകൊണ്ട് അത് ഒരസത്യമാണ്. യാഥാർത്ഥ്യം മാറ്റത്തിനു വിധേയമായതുകൊണ്ട് അതിനനുരോധമായതിന് മാറ്റമില്ലാതെയിരിക്കാനാവില്ല. കേവലസത്യം എന്നൊന്നില്ല. സത്യനിഷ്ഠതയെക്കുറിച്ചുള്ള അമൂർത്ത സങ്കല്പം അർത്ഥശൂന്യമാണ്. ഇന്നത്തെ സത്യം നാളത്തെ അസത്യമാകാം. ഇന്നലത്തെ അസത്യം ഇന്നത്തെ സത്യമാകാം. ഒരു വീക്ഷണകോണിൽ നിന്നു നോക്കുമ്പോൾ സത്യമെന്നു തോന്നുന്നത് മറ്റൊരു വീക്ഷണകോണിൽ അസത്യമെന്നുതോന്നാം. അക്രമവും മർദ്ദനവും അടക്കമുള്ള എല്ലാ മാർഗ്ഗങ്ങളും ഉപയോഗിച്ച് ഒരു നിർദ്ദിഷ്ട സാമൂഹിക വ്യവസ്ഥയെ നിലനിർത്തികൊണ്ടുപോകുന്നതിന് കേവലസത്യത്തെക്കുറിച്ചുള്ള അയുക്തികമായ സിദ്ധാന്തം താത്ത്വികമായ ന്യായീകരണം നൽകുന്നു. സത്യം മാറ്റത്തിനു വിധേയമല്ലെങ്കിൽ, ഏതൊരു മാറ്റവും സത്യലംഘനമാണ്. സത്യനിഷ്ഠത എന്നത് നിലവിലുള്ള സാമൂഹ്യവ്യവസ്ഥയോടുള്ള കൂറാണ്. ഈ ആത്മീയ തത്ത്വശാസ്ത്രത്തിൽ നിന്ന് സോഷ്യലിസ്റ്റുകൾ പ്രചോദനം തേടണമെന്നാണ് ഉപദേശിക്കപ്പെടുന്നത്!

സോഷ്യലിസ്റ്റുകളെ അവരുടെ പാട്ടിനു വിടുക; വളരെ ലഘുവായ

തരത്തിലുള്ള സാമൂഹ്യപരിഷ്കാരത്തിനുവേണ്ടി വാദിക്കുന്നവർ പോലും മഹത്തായ ആദർശങ്ങളും പുരോഗമനപരമായ തത്ത്വങ്ങളും മനുവിൽ ഏറെയൊന്നും കാണുന്നില്ല. മധ്യകാല രൂപത്തിലുള്ള വർഗ്ഗമേധാവിത്വത്തിന്റെ സ്മൃതികാരൻ (Law-giver) ആയിരുന്നു ഇന്ത്യൻ ഡ്രാക്കോ എന്നതാണ് സത്യം. അദ്ദേഹത്തിന്റെ നിയമങ്ങൾ പുരോഹിതന്മാരുടെ പ്രത്യേക അവകാശങ്ങളുടെ സംരക്ഷണത്തിനുവേണ്ട ഉപകരണമായിരുന്നു. ഇന്ത്യൻ നവോത്ഥാനം ഉണ്ടാവണമെങ്കിൽ മനുവിന്റെ ഉപദേശങ്ങളെ തള്ളിക്കളയണം. ഇക്കാര്യം മനസ്സിലാക്കാൻ ദേശീയതയിൽ നിന്ന് മുക്തനാകുകയോ മാർക്സിന്റെ ശിഷ്യനാകുകയോ ഒന്നും വേണ്ട.

ഉദാഹരണത്തിന് ബനാറസ് ഹിന്ദു സർവ്വകലാശാലയിലെ പ്രൊഫസറും ഉൽപതിഷ്ണുവുമായ എസ്.വി.പുതം ബേക്കർ എഴുതുന്നു: "മനുസ്മൃതിക്ക് ഒരു ആത്മീയ വീക്ഷണവും ഒരു ധാർമ്മിക അടിത്തറയും ഒരു സാമൂഹിക സംഘടനയും, ഒരു അടിസ്ഥാനതത്ത്വവും, ഒരു രാഷ്ടീയ പദ്ധതിയും ഒരു വിദ്യാഭ്യാസ രീതിയും ഉണ്ടെന്ന കാര്യത്തിൽ സംശയമില്ല". ചെകുത്താനുള്ള പങ്ക് കൊടുത്തശേഷം പ്രൊഫസർ തുടരുന്നു: "എന്നാൽ, അത് ആധുനികകാലഘട്ടത്തിന് യോജിച്ചതല്ല. അത് സാമൂഹികമായി, നാടുവാഴിയുഗത്തിന് യോജിച്ച ജേതാക്കളുടെയും നാടുവാഴിവർഗ്ഗത്തിന്റെയും നിയമസംഹിതയാണ്. അസമത്വം, വർഗ്ഗങ്ങൾ, പ്രത്യേക അവകാശങ്ങൾ എന്നിവ അതിന്റെ സാമൂഹിക ഘടനയുടെയും നീതിന്യായത്തിന്റെയും പശ്ചാത്തലമായി വർത്തിക്കുന്നു. സമൂഹത്തിലെ ലൗകികവും ആത്മീയവുമായ കാര്യങ്ങളുടെ രക്ഷകർത്താക്കളും യോദ്ധാക്കളുമെന്ന നിലയിൽ ആദരിക്കപ്പെടുന്ന പുരോഹിത വർഗ്ഗത്തിന്റെയും പ്രഭു വർഗ്ഗത്തിന്റെയും പദവിക്കും പ്രത്യേക അവകാശങ്ങൾക്കും തുല്യമായ പദവിയും അവകാശങ്ങളും, കീഴടക്കപ്പെട്ട അടിയാളന്മാർക്കും അടിമകൾക്കും രാഷ്ട്രീയേതര വർഗ്ഗങ്ങളായ വ്യാപാരികൾക്കും കൈത്തൊഴിൽകാർക്കും, തൊഴിലാളികൾക്കും മനുസ്മൃതി നൽകുന്നില്ല. സ്വകാര്യ സ്വത്തിന്റെയും പാരമ്പര്യത്തിന്റെയും പിന്തുടർച്ചാവകാശത്തിന്റെയും പവിത്രതയെക്കുറിച്ചുള്ള ആശയവും വർഗ്ഗസമ്പ്രദായവും അതിന്റെ ധാർമ്മികമായ അടിസ്ഥാനങ്ങളാണ്. രാജവാഴ്ചയുടെ ദൈവികാവകാശത്തെക്കുറിച്ചും ഭൂപ്രഭുത്വത്തെക്കുറിച്ചുമുള്ള ധാരണകളും മതപരമായ പ്രത്യേക അവകാശങ്ങളും അധികാരങ്ങളും അടങ്ങുന്നതാണ് അതിന്റെ രാഷ്ട്രീയ സിദ്ധാന്തം. ഇവയൊന്നും തന്നെ നവയുഗത്തിന്റെ ചൈതന്യത്തേയോ ദർശനത്തേയോ പ്രതിഫലിപ്പിക്കുന്നില്ല."

ധാർമ്മിക ധീരതയും ധൈഷണിക സത്യസന്ധതയുമുള്ള ഒരാളാണ് ഇങ്ങനെ പറയുന്നത്. അദ്ദേഹത്തിന് മനുവിനെ നന്നായി അറിയാം. വസ്തുതകളുടെ യഥാർത്ഥ സ്വഭാവത്തെ മറയ്ക്കുന്നതിന് കല്പനകളെ നെയ്തെടുക്കാൻ അദ്ദേഹം തയ്യാറല്ല. മനുവിന്റെ നിയമങ്ങളെ അവയുടെ ചരിത്രപശ്ചാത്തലത്തിൽവെച്ച് അദ്ദേഹം വിലയിരുത്തുന്നു. എന്നാൽ

കേവലസത്യം എന്ന അതിഭൗതിക തത്ത്വത്താൽ അദ്ദേഹത്തിന്റെ വിവേചന ശേഷി വികലമാക്കപ്പെടുന്നില്ല. ഭൂതകാലത്ത് നല്ലതും, ശ്രേഷ്ഠവും, ഉപയോഗപ്രദവുമായവയെ എല്ലാം കാലത്താൽ ബാധിക്കപ്പെടാത്ത ജ്ഞാനത്തിന്റെ പദവിയിലേയ്ക്ക് ഉയർത്തരുത്. എന്നാൽ, മനുവിന്റെ നിയമങ്ങളുടെ മേൽക്കൊടുത്ത വിശദീകരണത്തോടെ പ്രൊഫസർ അവസാനിപ്പിക്കുന്നില്ല. അദ്ദേഹം "മനുവിലേയ്ക്ക് മടങ്ങുക" എന്ന് ഉദ്ഘോഷിക്കുന്നവരുടെ ആന്തരോദ്ദേശ്യത്തിലേയ്ക്ക് വിരൽചൂണ്ടുന്നു. മാത്രമല്ല. അവർ വെച്ചുപുലർത്തുന്ന ആദർശങ്ങളുടെയും അവർ വ്യാഖ്യാനിക്കുന്ന ആദ്ധ്യാത്മിക സാമൂഹികതത്ത്വങ്ങളുടെയും സ്വാർത്ഥതാൽപര്യങ്ങളെ ധൈര്യപൂർവ്വം തുറന്നു കാണിക്കുകയും ചെയ്യുന്നു.

"ഇന്ന്, ജനാധിപത്യപരവും വിപ്ലവാത്മകവുമായ പുതിയ തത്വശാസ്ത്രങ്ങളുടെ കടന്നാക്രമണത്താൽ നമ്മുടെ യാഥാസ്ഥിതികർ തങ്ങളുടെ സാമൂഹികക്രമത്തെക്കുറിച്ചും സാമുഹിക പുരോഗതിയെക്കുറിച്ചുള്ള സങ്കല്പങ്ങളെ താത്ത്വികവൽക്കരിക്കാൻ നിർബന്ധിക്കപ്പെട്ടിരിക്കുന്നു. അവരുടെ തത്ത്വശാസ്ത്രം ക്ഷമാപണ സ്വഭാവമുള്ളതും സ്വത്തും പ്രത്യേകാവകാശങ്ങളും ഉള്ള വർഗ്ഗങ്ങളുടെ സ്ഥാനമാനങ്ങളെ ന്യായീകരിക്കുന്നതിനുവേണ്ടി രൂപം നൽകിയതുമാണ്. എന്നാൽ ആധുനിക യുഗത്തിന്റെ ചാലകശക്തികളുടെ സ്വാധീനം കാരണം അവരുടെ മുഖ്യപ്രതിനിധികൾക്ക് കടുത്ത പ്രതിലോമസ്വഭാവം തുടർന്നുകൊണ്ടു പോകാൻ കഴിയില്ല. തങ്ങളുടെ വളരെ പ്രധാനപ്പെട്ട സാമൂഹികവും സാമ്പത്തികവുമായ പ്രത്യേകാവകാശങ്ങളെ അനുഭവിക്കാൻ അവർ സ്വയം അനുവദിക്കപ്പെടുന്ന പക്ഷം മറ്റുള്ള ഉത്പതിഷ്ണുവർഗ്ഗങ്ങളുടെ മിക്ക വാദമുഖങ്ങളെയും ന്യായമെന്നു കരുതി അംഗീകരിക്കാൻ അവർ തയ്യാറാണ്. തങ്ങൾക്കും തങ്ങളുടെ സ്വത്തിനും കോട്ടമൊന്നും തട്ടാത്തിടത്തോളം കുടിയാന്മാരെയും തൊഴിലാളികളെയും പോലുള്ള വ്യക്തികളുടെ അവകാശങ്ങൾക്കുവേണ്ടി പോരാടാൻ പോലും അവർതയ്യാറാണ്. സാമൂഹികവും ധാർമ്മികവുമായ ഏതെങ്കിലും പാരമ്പര്യ ആദർശങ്ങളെ ഉയർത്തിപ്പിടിക്കുന്നതിനേക്കാൾ തങ്ങളെയും തങ്ങളുടെ സ്വത്തിനെയും സംരക്ഷിക്കുന്നതിലാണ് അവർക്ക് കൂടുതൽ താൽപര്യം. അതുകൊണ്ടാണ് അവർ, സ്വകാര്യസ്വത്തിന്റെ, പ്രത്യേകിച്ചും ഭൂസ്വത്തിന്റെ കേവലാവകാശത്തിനുവേണ്ടിയും പാരമ്പര്യസ്വത്ത്, പിന്തുടർച്ച, നികുതി എന്നിവയുമായി ബന്ധപ്പെട്ട നിലവിലുള്ള നിയമത്തിനുവേണ്ടിയും, വർഗ്ഗസമ്പ്രദായത്തിന്റെ തത്ത്വങ്ങൾക്കും സ്വതന്ത്രവ്യാപാര (Laissez faire) ത്തിനും വേണ്ടിയും വാദിക്കുന്നത്. തങ്ങളുടെ പൂർവ്വ പിതാക്കളുടെയും, പൗരാണിക സ്ഥാപനങ്ങളുടെ പാരമ്പര്യങ്ങളുടെയും പരീക്ഷിത ജ്ഞാനത്തിലും അനുഭവത്തിലും അവർ വിശ്വസിക്കുന്നു. സമൂഹത്തെയും മതത്തെയും രാഷ്ട്രീയത്തെയും പുനഃസംഘടിപ്പിക്കുന്നതിന് കൈക്കൊണ്ട യുക്തിവിചാരത്തിന്റെയും ജനഭരണത്തിന്റെയും അപരീക്ഷിത സിദ്ധാന്തങ്ങളിലും ഉപായങ്ങളിലും അവർക്ക് വിശ്വാസമില്ല. അവർ വ്യക്തിയുടെ

യുക്തിവിചാരശേഷിയിൽ വിശ്വസിക്കുന്നില്ല. തങ്ങളുടെ പൗരാണിക ജ്ഞാനത്തിലും സ്ഥാപനങ്ങളിലും സംസ്ക്കാരത്തിലും നിഗൂഢവും പവിത്രവും ജീവസ്സുറ്റതും ശാശ്വതവുമായ എന്തോ ഒന്ന് ഉണ്ടെന്ന് അവർ വിശ്വസിക്കുന്നു. ആജ്ഞാനിഷേധത്തിനുള്ള അവകാശത്തിലോ രാജ്യത്തിന്റെ സ്ഥാപനങ്ങളോടും നിയമങ്ങളോടുമുള്ള ചെറുത്തുനിൽപ്പിലോ ഏതെങ്കിലും തരത്തിലുള്ള വിപ്ലവത്തിലോ അവർ വിശ്വസിക്കുന്നില്ല. ഭൂതകാലവുമായുള്ള ബന്ധം വേർപെടുത്താൻ അവർ ആഗ്രഹിക്കുന്നില്ല. ആദർശവൽക്കരിക്കപ്പെട്ട ഒരു തരം നാടുവാഴിത്തമാണ് യാഥാസ്ഥിതികരുടെ ആദർശം. സമത്വത്തിലോ കഴിവിലോ മത്സരത്തിലോ അധിഷ്ഠിതമായ ഏതുതരം ജനഭരണ സമ്പ്രദായത്തിനും അവർ എതിരാണ്. കർമ്മാധിഷ്ഠിത ഘടനകളെയും (ജാതി) മദ്ധ്യകാല സമൂഹത്തിന്റെ പ്രത്യേകാവകാശങ്ങളെയും പദവിയെയും അവർ ഇഷ്ടപ്പെടുന്നു."

നമ്മുടെ ദേശീയ പ്രസ്ഥാനത്തിൽ ആധിപത്യം ചെലുത്തുന്ന ആത്മീയ പ്രത്യയശാസ്ത്രത്തെപ്പറ്റിയുള്ള ഭയങ്കരമായ കുറ്റപത്രമാണിത്. രാജ്യത്തിന്റെ സ്വാതന്ത്ര്യത്തിനുവേണ്ടി "ദുരിതമനുഭവിക്കുകയും ത്യാഗം ചെയ്യുകയും" ചെയ്യുന്നവരെ വിമർശിക്കുന്ന അജ്ഞാനാന്ധകാരത്തിലകപ്പെട്ട ഒരു ഉൽപതിഷ്ണുവിന്റെ അധികപ്രസംഗത്തോട് അമർഷം പ്രകടിപ്പിക്കുന്നതുകൊണ്ട് കാര്യമൊന്നുമില്ല. അത് വെറും മുൻകോപ പ്രകടനം മാത്രമായിരിക്കും. അദ്ദേഹത്തിന്റെ വിമർശനം നല്ല അടിസ്ഥാനമുള്ളതാണ്. സത്യസന്ധതയോട് പ്രതിജ്ഞാബന്ധരായവർ സത്യത്തെ അഭിമുഖീകരിക്കാൻ ഭയക്കരുത്. ഏറെ പ്രകീർത്തിക്കപ്പെട്ട ആത്മീയപാരമ്പര്യത്തെക്കുറിച്ചുള്ള ഈ വിനാശകരമായ സത്യത്തെ എത്ര വേഗം തിരിച്ചറിയുന്നുവോ, അത്രയും മെച്ചമായിരിക്കും ഇന്ത്യയുടെ ഭാവി. സാമാന്യ ജനങ്ങളുടെ പുരോഗതിയും ക്ഷേമവുമാണ് ലക്ഷ്യമെങ്കിൽ പ്രതിലോമകരമായ പ്രത്യയശാസ്ത്രത്തെ ഉപേക്ഷിക്കുക തന്നെ വേണം.

('Fragments of a prisoner's Diary : India's message'
എന്ന പുസ്തകത്തിൽ നിന്ന്. വിവ : എം. വി. ഹരിദാസൻ)

2009 April - July
Vakkarivu Monthly Volume No. 3 Issue No. 1
RNI No. KERMAL/2007/20519
Rs.20.00

# വാക്കറിവ്
# ചെറുകഥാ മത്സരം

പുതിയ ചെറുകഥാകൃത്തുക്കളെ കണ്ടെത്തുന്നതിനു വേണ്ടി വാക്കറിവ് മാസിക മത്സരം നടത്തുന്നു. വിഷയം സംബന്ധിച്ച് യാതൊരു നിബന്ധനയുമില്ല. പേജുകളുടെ പരിമിതിയുമില്ല. പ്രായ ഭേദമെന്യേ ആർക്കും പങ്കെടുക്കാം.

വിജയികൾക്ക് തക്കതായ സമ്മാനം നൽകുന്നതാണ്. ചെറുകഥകൾ ഒക്ടോബർ 30 നു മുമ്പായി ലഭിക്കേണ്ടതാണ്...

പത്രാധിപർ
വാക്കറിവ് മാസിക
'ഗയ', പോസ്റ്റാഫീസിനു സമീപം,
കൊല്ലങ്കോട് - 678 506,
പാലക്കാട് ജില്ല.
ഫോൺ : 04923 - 264331, 9446638940

Printed, Published and Edited & Owned by Manoj
Published from 'Gaya', Near Post Office, Old Bazaar, Kollengode, Palakkad-Dt. and
Printed at Ess Pee Kay Printers, S.V.Street, Kollengode, Palakkad-Dt., Kerala. Pin : 678 506.